# നാംസ്: രജത ജൂബിലിയുടെ സന്തോഷ സരോവരത്തിൽ

(Malayalam)

---

**NAMS: Rajatha Jubiliyude Santhosha Sarovarathil**

**by K. V. Mammen**
Kottackal, Manganam

| | | |
|---|---|---|
| Publishers | : | Kottackal Publishers, P. B. 10,<br>Manganam<br>Kottayam - 686018<br>Phone: 0481 - 2578936 |
| First Published | : | Dec. 25, 2009 |

| | | |
|---|---|---|
| Cover | : | Equations, Kottayam Mob: 94469 84669 |
| Typesetting & Printing | : | Sophia Print House, Kottayam<br>Ph: 3255054, 99471 20697 |

**Rs. 50/-**

# നാംസ്: രജത ജൂബിലിയുടെ സന്തോഷ സരോവരത്തിൽ

കെ. വി. മാമ്മൻ

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ളിഷേഴ്സ്**

പി. ബി. 10, മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936

# ഭാവുകാശംസ

നമ്മുടെ പ്രിയപ്പെട്ട കെ. വി. മാമ്മൻ എഡിറ്റു ചെയ്ത "നാംസ്: രജത ജൂബിലിയുടെ സന്തോഷ സരോവരത്തിൽ" എന്ന ഈ ഗ്രന്ഥം രജത ജൂബിലി ആഘോഷിക്കുന്ന NAMS എന്ന സംഘടനയുടെയും ഒപ്പം ബ്രഹ്മവാർ മിഷന്റേയും ചരിത്രം ഉൾക്കൊള്ളുന്നതാകയാൽ ഏവർക്കും അതേപ്പറ്റി കൂടുതൽ അറിയുന്നതിനും അവകളോടുള്ള താല്പര്യം വർദ്ധിക്കുന്നതിനും ഇടയാകുമെന്നതിൽ സംശയമില്ല. റിട്ടയർ ചെയ്തശേഷമുള്ള കാലയളവ് ഏറ്റവും പ്രയോജനകരമാക്കി സഭയ്ക്കും സമൂഹത്തിനും പല പ്രകാരമുള്ള സംഭാവന നൽകാൻ മറ്റുള്ളവർക്ക് പ്രേരണ നൽകുന്ന ഒരു ശൈലിയാണ് മാമ്മച്ചന്റേത്. NAMS ന്റെ സജീവ അംഗം കൂടിയായ അദ്ദേഹം ഇതിനോടകം ഒട്ടധികം ഗ്രന്ഥങ്ങൾ എഴുതിയിട്ടുണ്ട്. വരുംതലമുറയ്ക്ക് വലിയൊരു സംഭാവനയാണ് ഇതുവഴി ചെയ്തുകൊണ്ടിരിക്കുന്നത്. ഈ ഗ്രന്ഥം അനേകംപേർക്ക് മിഷൻ രംഗത്തു പ്രവർത്തിക്കാൻ കൂടുതൽ പ്രേരണയും പ്രചോദനവും നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. പ്രയോജനകരമായ അനേകം ഗ്രന്ഥങ്ങൾ ഇനിയും എഴുതുവാൻ മാമ്മച്ചനു കഴിവു നൽകി ദൈവം അനുഗ്രഹിക്കട്ടെ. ഈ ഗ്രന്ഥം ഏവരും വാങ്ങി വായിക്കുന്നതു മൂലം ദൗത്യബോധത്തോടെ ജീവിക്കാൻ നമ്മെ പ്രാപ്തരാക്കുമെന്നതിനു സംശയമില്ല. ഈ ഉദ്യമം ദൈവതിരുനാമ മഹത്വത്തിനായി തീരട്ടെ. ഗ്രന്ഥത്തിന് പ്രചുരപ്രചാരം നേർന്നുകൊള്ളുന്നു.

**ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ**



സെന്റ് പോൾസ് എം. റ്റി. സി.
മാവേലിക്കര
09–12–2009

# അവതാരിക

# മിഷൻ എന്ത്? എന്തിന്?

## ഫാ. ഡോ. നഥനയേൽ റമ്പാൻ

മിഷൻ പഠനത്തിനായുള്ള അഖിലേന്ത്യാ കൂട്ടായ്മ (National Association for Mission Studies - NAMS) ആരംഭിച്ചിട്ട് 25 വർഷം (രജത ജൂബിലി) കഴിയുന്നു. NAMS-ന്റെ 50-ാം സമ്മേളനമാണ് 2009 ഡിസംബർ 28 മുതൽ 30 വരെ നടക്കുന്നത്. ഈ സംഘടന ആരംഭിച്ച തടാകം ആശ്രമത്തിൽ വച്ച് തന്നെയാണ് ജൂബിലി സമ്മേളനവും നടക്കുന്നത്. NAMS-ന്റെ ഈ ആദ്യ സമ്മേളനം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം വിളിച്ചുകൂട്ടുവാൻ വേണ്ട കത്തിടപാടുകളും പരിപാടി സംബന്ധിച്ച ആസൂത്രണങ്ങളും ചെയ്തത് ഈ ലേഖകൻ ആയിരുന്നു എന്നത് സസന്തോഷം സ്മരിക്കുന്നു. അത് ഒരു ദൈവനിയോഗമായി കരുതുകയും ചെയ്യുന്നു. തുടർന്ന് പ്രസിഡന്റ് തിരുമേനി പ്രൊഫ. ഡി. മാത്യുവിനെ സെക്രട്ടറിയായി നിയമിച്ചു. അദ്ദേഹത്തിന്റെ ശുഷ്കാന്തിയോടു കൂടിയുള്ള പ്രവർത്തനം ഈ സംഘടനയെ തകരാതെയും തളരാതെയും ശാന്തമായി മുന്നോട്ട് നയിച്ചു. അഭി. തിരുമേനിയുടെ പ്രാർത്ഥനയും ചലനാത്മകമായ നേതൃത്വവും NAMS--ന്റെ അംഗങ്ങളുടെ ആത്മാർത്ഥമായ സഹകരണവും സർവ്വോപരി ദൈവ പരിപാലനവുമാണ് ഇതിന്റെ വിജയ രഹസ്യം.

NAMS-ന്റെ ചരിത്രവും ബ്രഹ്മവാർ മിഷന്റെ ചരിത്രവും പ്രവർത്തനങ്ങളും NAMS-ന്റെ സമ്മേളനത്തിൽ അവതരിപ്പിച്ച ലേഖനങ്ങളും ഉൾപ്പെടുത്തി കെ. വി. മാമ്മൻ പ്രസിദ്ധീകരിക്കുന്ന ഈ ലഘു ഗ്രന്ഥത്തിന് അവതാരിക എഴുതുവാൻ സാധിച്ചതിൽ സന്തോഷമുണ്ട്. സഭയെപ്പറ്റിയുള്ള സമഗ്രമായ ചരിത്ര ഗ്രന്ഥങ്ങളും സഭയുടെ സത്യവിശ്വാസത്തെപ്പറ്റിയും അതിനെതിരായി ഉയർന്നുവന്നിട്ടുള്ള വിഘടനവാദങ്ങളെപ്പറ്റിയും അതിക്രമങ്ങളെപ്പറ്റിയുമുള്ള പുസ്തകങ്ങളും, പ്രതിഭാശാലികളും വിശുദ്ധരുമായവരുടെ ജീവചരിത്രങ്ങളും രചിച്ച് അനന്തര തലമുറയ്ക്ക് ഒരു അനർഘ നിക്ഷേപമായി കൈമാറുവാൻ അനവരതം പരിശ്രമിക്കുന്ന അദ്ദേഹത്തിന്റെ തീക്ഷ്ണമായ പ്രവർത്തനങ്ങൾ അഭിനന്ദനാർഹമാണ്. അതുകൊണ്ട് തന്നെ ഭാവിതലമുറകൾ അദ്ദേഹത്തിന്റെ നാമം സ്മരിക്കുക തന്നെ ചെയ്യും.

നാംസും ബ്രഹ്മവാർ മിഷനും, മിഷന്റെ രണ്ട് കൈവഴികളെ പ്രതിനിധാനം ചെയ്യുന്നു. ആദ്യത്തേത് മിഷനെപ്പറ്റിയുള്ള സമഗ്രമായ പഠനം

നടത്തുമ്പോൾ രണ്ടാമത്തേത് ദൗത്യരംഗത്തെ പ്രായോഗികമാക്കുന്നു. മിഷൻ പഠനവും മിഷൻ പ്രവർത്തനവും ഒരുപോലെ പ്രാധാന്യമുള്ള താണ്. കാരണം മിഷനെക്കുറിച്ചുള്ള തെറ്റായ ധാരണകളെ അകറ്റി സഭാ വിശ്വാസികളിൽ മിഷനെപ്പറ്റിയുള്ള അവബോധം സൃഷ്ടിച്ചെങ്കിലേ ദൗത്യ രംഗം സജീവമാകുകയുള്ളു. ഇവയെ രണ്ടും കോർത്തിണക്കുന്നതും ചൈതന്യവത്താക്കുന്നതും പ്രാർത്ഥനയും ആരാധനയും കൗദാശിക ജീവിതവുമാണ്. ഇത് നമ്മെ രൂപാന്തരത്തിലേക്ക് നയിക്കുന്നു. ആകയാൽ പ്രാർത്ഥന, പഠനം, സേവനം ഇവ മൂന്നും സഭാജീവിതത്തിലെ ആദ്ധ്യാത്മികശക്തിയുടെ വർദ്ധനയ്ക്കും ദൗത്യനിർവ്വഹണത്തിനും അനിവാര്യ മാണെന്നു കാണാം. ഈ മൂന്നിന്റേയും അടിസ്ഥാനത്തിൽ മിഷൻ എന്താണ്? എന്തിനാണ് എന്നത്രെ ഇവിടെ ചിന്തിക്കുന്നത്.

## (A) മിഷനും പ്രാർത്ഥനയും (ആരാധന)

പ്രാർത്ഥന ആത്മാവിന്റെ പ്രാണവായുവാണ്. ശരീരത്തിന്റെ ജീവനും പരിപോഷണത്തിനും പ്രകൃതിയിലെ പ്രാണവായു അത്യാവശ്യമാണെന്നതുപോലെ ആത്മാവിന്റെ ചൈതന്യത്തിനും തേജസ്സിനും പ്രാർത്ഥന അനിവാര്യമാണ്. ദൈവ സംസർഗ്ഗമാണ് പ്രാർത്ഥന. ഇത് ഉളവാകുന്നത് മൗനത്തിൽ നിന്നുമാണ്. മദർ തെരേസ ഒരിക്കൽ പറഞ്ഞു "മൗനത്തിൽ നിന്ന് പ്രാർത്ഥനയും പ്രാർത്ഥനയിൽ നിന്നു വിശ്വാസവും വിശ്വാസത്തിൽ നിന്ന് സ്നേഹവും സ്നേഹത്തിൽ നിന്ന് സേവനവും സേവനത്തിൽ നിന്ന് സമാധാനവും ഉണ്ടാകുന്നു" എന്ന്. വിശുദ്ധ ആംബ്രോസ് പറഞ്ഞു, "പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് പറക്കാനുള്ള ചിറകും ധ്യാനം ദൈവത്തെ കാണാനുള്ള കണ്ണുമാണ്." "ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോട് ചേർക്കുന്ന പൊന്നിൻചങ്ങലയാണ് പ്രാർത്ഥന." ഈ പ്രാർത്ഥനയിലെ ദൈവാഭിമുഖ്യം ആരാധനയിലും തിളങ്ങി നിൽക്കുന്നു. പരിശുദ്ധാത്മ ചൈതന്യത്തിൽ യേശുക്രിസ്തുവിൽ കൂടി പിതാവാം ദൈവത്തെ മഹത്വപ്പെടുത്തുന്നതാണ് ആരാധന. ക്രിസ്തുവിന്റെ ജീവിതം, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നീ പ്രവർത്തനങ്ങളെ പ്രതിനിധാനം ചെയ്യുകയും പ്രകാശിപ്പിക്കുകയും ദൈവ രാജ്യാഗമനത്തിന്റെ സജീവ പ്രതീക്ഷ ആരാധനയിലൂടെ നൽകുകയും ചെയ്യുന്നു. സഭയുടെ മിഷൻ എല്ലാ ദേശത്തും എല്ലാ കാലഘട്ടത്തിലുമുള്ള ജനങ്ങളെ മുഴുവൻ തീർത്ഥാടകരായി കൂട്ടിവരുത്തുന്നതാണെങ്കിൽ ആരാധന യേശുവിനോട് ചേർത്ത് അവനോടു കൂടെ യാത്ര ചെയ്യുവാനുള്ള ക്ഷണമാണ്. അപ്പോൾ മിഷനും ആരാധനയും അവിഭാജ്യമാണെന്നു കാണാം. അങ്ങിനെയെങ്കിൽ ദൈവവുമായുള്ള ബന്ധത്തിൽ (ആരാധനാ ജീവിതത്തിൽ) മിഷനെ എങ്ങനെയെല്ലാം മനസ്സിലാക്കാം?

## 1. മിഷന്റെ ആരംഭം വിശുദ്ധ ത്രിത്വത്തിലാണ്

മിഷൻ എന്ന വാക്ക് 'mitto' എന്ന ലാറ്റിൻ വാക്കിൽ നിന്ന് ഉണ്ടായതാണ്. അർത്ഥം 'അയയ്ക്കുക' (to send) എന്നാണ്. ഗ്രീക്കിൽ അപ്പോസ്തോലോസ് (Appostellos) എന്ന വാക്കിന്റെ അർത്ഥവും 'അയയ്ക്കുക' എന്നു തന്നെയാണ്. Missio Dei എന്ന വാക്ക് അർത്ഥമാക്കുന്നത് പരിശുദ്ധ ദൈവിക ത്രിത്വത്തിൽ തന്നെയുള്ള പ്രവർത്തനങ്ങളെയാണ്. കർത്താവ് പറയുന്നു, "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു" (യോഹ. 20:21). പിതാവ് ഏതെല്ലാം അധികാരത്തോടും ദൗത്യത്തോടും കൂടി പുത്രനെ അയച്ചുവോ, അതേ അധികാരത്തോടും ദൗത്യത്തോടും കൂടി ശിഷ്യന്മാരെയും അയയ്ക്കുന്നു. സഭയെ അയക്കുന്നു. മിഷൻ ആരംഭിച്ചത് പിതാവ് മനുഷ്യകുലത്തിന്റെ വീണ്ടെടുപ്പിനുവേണ്ടി പുത്രനെ അയച്ചുകൊണ്ടായിരുന്നു. അവൻ പരിശുദ്ധാത്മാവിലൂടെ സഭയിൽ ലോകാന്ത്യത്തോളം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. സഭയുടെ മിഷൻ വിശുദ്ധ ത്രിത്വദൈവത്തിന്റെ തന്നെ ജീവദായകമായ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. പുത്രന്റെ ദൗത്യത്തിൽ പങ്കുചേരാത്തിടത്തോളം സഭയ്ക്ക് ദൈവത്തിന്റെ സഭയായി തീരാൻ കഴിയുകയില്ല. മറ്റൊരുരീതിയിൽ സഭയുടെ ഒരു പ്രവർത്തനമായിട്ടല്ല മിഷനെ കാണേണ്ടത്. അത് ക്രിസ്തുശരീരമായ സഭയുടെ സ്വഭാവത്തിന്റെ ചരിത്രത്തിലെ അവിഷ്കാരമാണ്. സഭയുടെ സത്താശാസ്ത്രപരമായ (ontological) വീക്ഷണത്തിൽ സഭയുടെ ചരിത്രവും സ്വഭാവവും തമ്മിൽ വേർതിരിക്കാൻ കഴിയുകയില്ല. ക്രിസ്തുവിലുള്ള ജീവിതത്തിലൂടെ സഭയുടെ ജീവിതം ക്രിസ്തുവിന്റെ സാന്നിദ്ധ്യമായിത്തീരുന്നത് മിഷന്റെ ഭാഗമാണ്. ആയതിന് ആദ്ധ്യാത്മിക ശിക്ഷണത്തോടു കൂടിയുള്ള ആരാധനാ ജീവിതം അനിവാര്യമാണ്.

## 2. മിഷൻ ദൈവിക അറിവിലേക്ക് നയിക്കപ്പെടുന്നതാണ്

ആദ്ധ്യാത്മിക ശിക്ഷണവും പ്രാർത്ഥനാ ജീവിതവും വഴി ഒരു വ്യക്തി വിശുദ്ധിയിലൂടെ ദൈവിക അറിവിലേക്ക് ഉയരുകയും മറ്റുള്ളവരെ ആ മാർഗ്ഗത്തിലേക്ക് തിരിപ്പിക്കുകയും ചെയ്യുന്നത് മിഷന്റെ ഭാഗമാണ്. നാം സത്യത്തെക്കുറിച്ച് പൂർണ്ണ അറിവ് പ്രാപിക്കണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത് (യോഹ. 17.3, 1. തിമോ. 2.4). നിത്യജീവൻ എന്നു പറയുന്നത് സത്യദൈവത്തെയും അവിടുത്തെ പുത്രനായ യേശുക്രിസ്തുവിനെയും അറിയുന്നതത്രെ എന്ന് വി. യോഹന്നാൻ വിവരിക്കുന്നുണ്ട്. ഇത് കേവലം ബൗദ്ധിക അറിവല്ല. എല്ലാറ്റിലും മേലായി ദൈവത്തെ പൂർണ്ണമായി സ്നേഹിച്ച് ദൈവഭക്തിയിൽ അനുസ്യൂതം വളരുന്ന വ്യക്തി ഒരളവുവരെ ദൈവിക താദാത്മ്യതയിലേക്കുയരുമ്പോഴുണ്ടാകുന്ന ആത്മിക

അനുഭവമാണ് ദൈവിക അറിവ് (1 യോഹ. 1.3). ദൈവത്തിന്റെ വെളി പാടും പരിശുദ്ധാത്മ പ്രവർത്തനവും കൂടാതെ ഈ ആഴമേറിയ അനു ഭവം ആർക്കും ലഭ്യമല്ല. പ്രാർത്ഥനാ മനുഷ്യൻ ജീവിതംകൊണ്ടും പ്രവൃ ത്തികൊണ്ടും യഥാർത്ഥ മിഷണറിയാണ്. അത്തരക്കാർ അനേകരെ ദൈവിക അറിവിലേക്ക് നയിക്കുന്നവരാണ്.

## 3. മിഷൻ ദൈവീകരണത്തിന്

മനുഷ്യന്റെ ആത്യന്തിക ലക്ഷ്യമാണ് രക്ഷ. അതിനെ പിതാക്കന്മാർ ദൈവീകരണം (Theosis) എന്നു പറയുന്നു. ഇത് ദൈവമായിത്തീരലല്ല, ദൈവത്തെപ്പോലെ ആയിത്തീരുന്ന പ്രക്രിയയാണ്. ദൈവീകരണം പത്രോസ് ശ്ലീഹാ പറയുന്നപ്രകാരം "... ലോകത്തിൻ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞ് ദിവ്യസ്വഭാവത്തോടു കൂട്ടാളികളാകുവാൻ ഇടവരു ന്നു" (2 പത്രോ. 1:4). വിശുദ്ധ യോഹന്നാൻ ശ്ലീഹാ പറയുന്നു, "അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവനെ താൻ ഇരിക്കുംപോലെതന്നെ കാണു ന്നതാകകൊണ്ട് അവനോട് സദൃശന്മാർ ആകും" (1 യോഹ. 3:2). കർ ത്താവ് ഓർപ്പിക്കുന്നു, "നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണപൂർണ്ണ നായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ" (മത്തായി 5:48). പച്ചിരുമ്പ് ഉലയിൽ ഇട്ട് ഊതുമ്പോൾ അത് അഗ്നിയുടെ നിറവും ചൂടും എല്ലാം സ്വീകരിച്ച് അഗ്നിപോലെ ആകുന്നു. അതുപോലെ നമ്മൾക്കും ദൈവത്തെപ്പോലെ ആയിത്തീരാൻ കഴിയണം. നമ്മിലൂടെ നാം ഉൾക്കൊള്ളുന്ന സമൂഹവും ആത്യന്തികമായി സമസ്ത മനുഷ്യ വർഗ്ഗവും അതിലൂടെ പ്രപഞ്ചവും ദൈവീകരിക്കപ്പെടണമെന്നതാണ് ദൈവേഷ്ടം. ഇത് മിഷന്റെ ഏറ്റവും പരമമായ ലക്ഷ്യമാണ് എന്നത് വിസ്മരിക്കാൻ ഇടയാകരുത്. വിശുദ്ധനായ ദൈവത്തിന്റെ സ്വഭാവത്തോട് അനുരൂപപ്പെടുവാൻ നാം വിശുദ്ധരാകണം (യോഹ. 17:19). യേശുനാമ ജപത്തിലൂടെയും കണ്ണീരോടുകൂടെയുള്ള പ്രാർത്ഥനയിലൂടെയും കൗദാ ശിക ജീവിതത്തിലൂടെയും ആത്മനിയന്ത്രണത്തിലൂടെയും നിസ്വാർത്ഥ സേവനത്തിലൂടെയും മറ്റ് ആദ്ധ്യാത്മിക സാധനകളുടെ അനുഷ്ഠാനത്തി ലൂടെയും നാം ദൈവീകരിക്കപ്പെടേണ്ടതിന്റെ അനിവാര്യത മനസ്സിലാ ക്കണം.

## 4. മിഷൻ യുഗാന്ത്യപരമായ ആവശ്യമാണ്

നമ്മൾ അനുദിനം വിശ്വാസപ്രമാണത്തിൽ പ്രാർത്ഥിക്കുന്നു, "വരു വാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവിതത്തിനായി ഞങ്ങൾ നോക്കി പാർക്കുന്നു" എന്ന്. ഇത് സഭയുടെ നിരന്തര പ്രാർത്ഥനയും പ്രതീക്ഷ യുമാണ്. കർത്താവിന്റെ രണ്ടാമത്തെ വരവിനായി ഈ ലോകത്തെ ഒരു ക്കണം (മർക്കോസ് 13:10). 'സ്വർഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും സക

ലതും ക്രിസ്തുയേശുവിൽ ഒന്നായിത്തീരുക എന്ന കാലസമ്പൂർണ്ണതയിലെ വ്യവസ്ഥ' (എഫേ. 1:9, 10) യുടെ സഫലീകരണത്തിനായുള്ള പരിശ്രമത്തിൽ സഭയുടെ ഇന്നത്തെ പങ്കിലാണ് മിഷന്റെ പ്രസക്തി നിലകൊള്ളുന്നത്. മിഷൻ പ്രവർത്തനം യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് വിശ്വാസികൾക്കുള്ള പ്രത്യാശയുടെ സജീവവും സൃഷ്ടിപരവുമായ പ്രകാശനമാണ്. വി. കുർബ്ബാനയിൽ കർത്താവിന്റെ രക്ഷണ്യ വ്യാപാരം മുഴുവനിലും ഇന്ന് പങ്കാളികളാകുന്നതോടൊപ്പം രണ്ടാമത്തെ വരവിന്റെ മുന്നാസ്വാദനം അനുഭവിക്ക കൂടി ചെയ്യുന്നുണ്ട്. ആരാധനയിലൂടെയും മിഷൻ പ്രവർത്തനങ്ങളിലൂടെയും എല്ലാ മനുഷ്യരേയും ക്രിസ്തുവിശ്വാസത്തിലേക്കാനയിച്ചുകൊണ്ട് യേശുക്രിസ്തുവിനെ മഹത്വപ്പെടുത്തുകയാണ് സഭയുടെ ദൗത്യം. "സ്വർലോകരുടെയും ഭൂലോകരുടെയും അധോലോകരുടെയും മുഴങ്കാൽ മടങ്ങുകയും എല്ലാ നാവും 'യേശു കർത്താവ്' എന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും (ഫിലി. 2:10-11) ചെയ്യുമ്പോഴാണ് ഈ മഹത്വീകരണവും ഔന്നത്യവത്കരണവും അത്യുച്ചാവസ്ഥയിലെത്തുന്നത്.

## (B) മിഷനും പഠനവും

മിഷന് പ്രാർത്ഥന അനിവാര്യമെന്നപോലെ പഠനവും അവിഭാജ്യമാണ്. പരിശുദ്ധ പരുമല തിരുമേനി പറയുന്നു, "ജനങ്ങളുടെ ഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തെ സഹായിക്കുന്നതത്രെ പ്രാർത്ഥന." ആകയാൽ പ്രാർത്ഥനയും പഠനവും ഒരുപോലെ മിഷന് ആവശ്യമാണ്. നാംസ് സംഘടന പ്രാഥമികമായി വിഭാവനം ചെയ്യുന്നത് ഈ പഠനമാണ്. വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിലും സഭാചരിത്രം, സഭാസത്യവിശ്വാസം എന്നിവയുടെ അടിസ്ഥാനത്തിലും ആനുകാലിക സംഭവങ്ങളുടെയും വ്യവസ്ഥിതികളുടെയും അടിസ്ഥാനത്തിലുമുള്ള സഭാദൗത്യപഠനം മനുഷ്യമനസ്സുകളെ പ്രബുദ്ധമാക്കുവാനും പ്രചോദിപ്പിക്കുവാനും കർമ്മോത്സുകരാക്കുവാനും ആവശ്യമാണ്. ആശയപരമായ ആദർശങ്ങളുടെ പ്രചോദനമാണ് സൃഷ്ടിപരമായ കർമ്മങ്ങളെ അന്വർത്ഥമാക്കുന്നത്.

### 1. മിഷനും വേദപുസ്തകാടിസ്ഥാനവും

വിശുദ്ധ വേദപുസ്തക അടിസ്ഥാനത്തിൽ മിഷന്റെ ഉൾക്കാഴ്ചകളെ തിരിച്ചറിയാനും അവയെ ആനുകാലികമായി വ്യാഖ്യാനിച്ച് പഠിച്ച് മറ്റുള്ളവരിലും സുവിശേഷത്തിന്റെ സ്വാധീനം സ്വാർത്ഥകമാക്കാനും പ്രായോഗികമാക്കാനും സാധിക്കുക എന്നത് നാംസിന്റെ ലക്ഷ്യത്തിൽ

പെടുന്നു. ലോകത്തെ സ്നേഹിച്ച് പുത്രനെ ലോകരക്ഷയ്ക്കായി തന്ന പിതാവാംദൈവത്തിന്റെ നിസ്തുല സ്നേഹത്തിന്റെ അന്തർധാരയാണ് വേദപുസ്തകത്തിലെ ഇതിവൃത്തം. ആ സ്നേഹധാരയുടെ കവിഞ്ഞൊഴുക്ക് ക്രൂശുമരണത്തിലൂടെ വെളിപ്പെടുത്തി ഇന്നും ചരിത്രത്തിലൂടെ അതിന്റെ അനുസ്യൂത പ്രവാഹം സമസ്ത മാനവ ജനതയിലേക്കും സമസ്തലോകത്തിലേക്കും അർത്ഥപൂർണ്ണമായി ഒഴുക്കിക്കൊടുക്കാനുള്ള ദൗത്യമാണ് സഭയ്ക്കുള്ളത്. അതിലൂടെ സകലരേയും ക്രിസ്തുവിൽ ഒന്നാക്കാൻ കഴിയണം. ദൈവവചനമാണ് പിതാക്കന്മാരെയും പ്രവാചകന്മാരേയും ദൗത്യബോധമുള്ളവരും കർമ്മനിരതരുമാക്കിയത് എന്നത് ചരിത്ര സത്യം. ഇന്നും സത്യവചനം മനുഷ്യരെ രൂപാന്തരത്തിലേക്കും സത്യഅറിവിലേക്കും കർമ്മമണ്ഡലങ്ങളിലേക്കും ദൈവമഹത്വത്തിനായി സ്വാധീനിച്ചുകൊണ്ടിരിക്കുന്നു. ഈ സ്വാധീനശക്തിയെ മനുഷ്യ ഹൃദയങ്ങളിലെ ചാലകശക്തിയാക്കാൻ നമുക്ക് കടപ്പാടുണ്ട്.

### 2. മിഷനും സന്മാർഗ്ഗ ജീവിതവും

തിരുവെഴുത്തിന്റെ ധ്യാനവും പഠനവും നമ്മെ സന്മാർഗ്ഗനിഷ്ഠയുള്ളവരാക്കാൻ പര്യാപ്തമാണ്. കാരണം ദൈവവചനം ശക്തിയുള്ളതും രൂപാന്തരം വരുത്തുവാൻ പ്രാപ്തവുമാണ്. നാംസ് വിഭാവനം ചെയ്യുന്ന ദർശനവും ഇതുതന്നെയാണ്. സന്മാർഗ്ഗജീവിതം തന്നെ മിഷനാണ്. ഏതെല്ലാം വിധത്തിൽ? ദൈവത്തെ മാത്രം സ്നേഹിച്ചാൽ മതി എന്ന ചിന്ത തിരുത്തി ഒപ്പം കർത്താവു പറയുംപോലെ "നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം" (ലൂക്കോസ് 10:27). സമൂഹം പുറംതള്ളിയവരും കഷ്ടത, വേദന, മർദ്ദനം, ചൂഷണം എന്നിവയ്ക്ക് വിധേയരായി കഴിയുന്നവരും കരുതലും സ്നേഹവും അർഹിക്കുന്നു. അവർക്കായി പങ്കിടുവാനും സാധിക്കണം. നമുക്കുള്ളതെല്ലാം സൗജന്യമായി ലഭിച്ചു എന്ന ബോധത്തോടെ സൗജന്യമായി കൊടുക്കണം (മത്തായി 10:8). തിന്മയുടെ വഴി നിലനിൽക്കുന്ന ഈ ലോകത്തോട് അനുരൂപപ്പെടാതെ.... മനസ്സു പുതുക്കി രൂപാന്തരപ്പെട്ടു ജീവിതത്തിലേക്ക് (റോമ 12:2) മനഃപൂർവ്വമായി നടന്നടുക്കണം. "കണ്ണീരോടെ വിതയ്ക്കുന്നവൻ ആർപ്പോടെ കൊയ്യും" (സങ്കീ. 126:5) എന്ന സത്യം നാം വിട്ടുകളയരുത്. കർത്താവിന്റെ ഗിരിപ്രഭാഷണം (മത്തായി 5, 6, 7 അദ്ധ്യായങ്ങൾ) ജീവിതത്തിൽ ധ്യാനവിഷയവും വിളക്കുമാകണം. അങ്ങിനെ തിരുവെഴുത്തിന്റെ ധ്യാനാത്മകമായ പഠനം ആത്മാവിൽ നമ്മെ സന്മാർഗ നിഷ്ഠയുള്ളവരും കർത്താവിന്റെ വേലയിൽ ഉത്സാഹമുള്ളവരും ആക്കും.

### 3. മിഷനും സാംസ്കാരിക അനുരൂപണവും

ദൈവം യേശുക്രിസ്തുവിൽ മർത്തീകരണം ചെയ്തത് സാംസ്കാ

രിക അനുരൂപണത്തിന്റെ ദൈവശാസ്ത്രപരമായ അടിസ്ഥാനമാണ്. 'വചനം' (ലോഗോസ്) എന്ന ഗ്രീക്ക് തത്വചിന്താസംജ്ഞ വി. യോഹന്നാൻ, സുവിശേഷത്തിൽ ഉപയോഗിച്ച് ക്രിസ്തുശാസ്ത്രത്തെ പ്രദീപ്തമാക്കി ഗ്രീക്ക് തത്വജ്ഞാനികൾക്ക് മനസ്സിലാക്കിക്കൊടുത്തത് സാംസ്കാരികാനുരൂപണത്തിന്റെ കാതലാണ്. ക്രിസ്തീയ വിശ്വാസവും ദേശീയ സംസ്കാരവും തമ്മിലുള്ള ബന്ധം ഓർത്തഡോക്സിയുടെ ഒരു പ്രത്യേകതയാണ്. ദേശീയ സംസ്കാരവുമായുള്ള സമന്വയം കേവലം മിഷനു വേണ്ടിയുള്ള ഒരായുധമല്ല, പിന്നെയോ സുവിശേഷ വെളിച്ചത്തിൽ ചരിത്രത്തിന്റേയും സംസ്കാരത്തിന്റേയും രൂപാന്തരീകരണമാണ്. പല രാജ്യങ്ങളിലും സഭ രാഷ്ട്രത്തിന്റെ ചരിത്രത്തോട് പൂർണ്ണമായി താദാത്മ്യപ്പെടുകയും രാഷ്ട്ര സംസ്കാരത്തെ രൂപാന്തരപ്പെടുത്തുവാൻ ഉത്തരവാദിത്വപൂർവ്വം പരിശ്രമിക്കുകയും ചെയ്തിട്ടുണ്ട്. ഈ അടിസ്ഥാനത്തിൽ നാം ജീവിക്കുന്ന ഭാരതത്തിന്റെ തനതായ സംസ്കാരത്തെപ്പറ്റിയും ഇവിടെയുള്ള മറ്റു മതപ്രത്യയശാസ്ത്രങ്ങളെപ്പറ്റിയും ആഴമാർന്ന പഠനം തുടർന്നും നടക്കേണ്ടതായിട്ടുണ്ട്. ഉൾക്കൊള്ളേണ്ടതിനെ ഉൾക്കൊണ്ട് സഭയുടെ വിശ്വാസപരവും ആദ്ധ്യാത്മികവും ദാർശനികവും ജീവിതശൈലീപരവുമായ കാര്യങ്ങളിൽ കൂടുതൽ പരിപുഷ്ടിയും പുതുശക്തിയും നേടാൻ കഴിയണം. ഭാരതീയ ആദ്ധ്യാത്മിക സംസ്കാരത്തിന്റെ വളക്കൂറുള്ള ഈ മണ്ണിൽ വേരുറച്ചു വളരുന്നെങ്കിൽ മാത്രമേ ക്രിസ്തീയ സഭയ്ക്കതിന്റെ അർത്ഥപൂർണ്ണമായ സാക്ഷ്യം നിർവഹിക്കാൻ കഴിയൂ. നാംസിന്റെ പഠനം ഈ മണ്ഡലത്തിൽ ഗൗരവമായി നടത്തേണ്ടിയിരിക്കുന്നു.

## (C) മിഷനും സേവനവും

നാംസിന്റെയും ബ്രഹ്മവാർ മിഷന്റെയും പൊതുവായ താല്പര്യമാണ് ആവശ്യത്തിലിരിക്കുന്നവർക്ക് നന്മ ചെയ്യുക എന്നത്. ബാംഗ്ലൂർ നാംസ് സ്നേഹസദൻ ബാലഗ്രാം, വൃദ്ധഭവനം മറ്റു യൂണിറ്റുകൾ നടത്തുന്ന സേവന പ്രവൃത്തികളും ബ്രഹ്മവാർ മിഷൻ വിദ്യാഭ്യാസ മണ്ഡലത്തിലും അല്ലാതെയും നടത്തുന്ന പ്രവർത്തനങ്ങളും ഉദാഹരണങ്ങളാണ്.

### 1. മിഷൻ ദൈവികസ്നേഹം പ്രവൃത്തിപഥത്തിൽ വരുന്നതാണ്

ക്രിസ്തുവിന്റെ മിഷന് രണ്ട് മൗലിക ഉദ്ദേശ്യങ്ങളാണ് ഉള്ളത്. ഒന്നാമത് രക്ഷിക്കുക, രണ്ടാമത് ശുശ്രൂഷിക്കുക (ലൂക്കോ. 19:10, 1 തിമോത്തി. 1:15, യോഹ. 13:14, ലൂക്കോ. 22:25–27). കർത്താവ് വന്നത് ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനും തന്റെ ജീവനെ അനേകർക്കുവേണ്ടി മറുവിലയായി നൽകുവാനുമാണ് (മർക്കോസ് 10:45). തന്റെ രക്ഷാകര പ്രവർത്തനവും ശുശ്രൂഷയും എല്ലാം സൃഷ്ടികർമ്മത്തിലെന്നപോലെ നിസ്വാ

ർത്ഥ ദൈവികസ്നേഹത്തിന്റെ പ്രവൃത്തികളായിരുന്നു. വിശുദ്ധ ത്രിത്വ ത്തിലെ പങ്കിടുന്ന ദൈവികസ്നേഹത്തിന്റെ ദർശനമാണ് സഭയുടെ ദൗത്യനിർവ്വഹണത്തിലും പ്രകടമാകേണ്ടത്. ദൈവം വസിക്കുന്ന ആലയമാണ് മനുഷ്യനെന്നും മനുഷ്യരെല്ലാവരും ഒരേ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ടവരാണെന്നും ഈലോക ജീവിതം താല്ക്കാലികമാണെന്നും ഇതിനപ്പുറത്ത് അനശ്വരമായ ഒരു ജീവിതം ഉണ്ടെന്നും ആ ജീവിതത്തിനുള്ള ഒരുക്കസ്ഥലവും സമയവുമാണ് ഈ ലോക ജീവിതമെന്നുമുള്ള ഉൾക്കാഴ്ചയിൽ ജീവിക്കുന്ന വ്യക്തി മറ്റുള്ളവരിൽ ക്രിസ്തുവിനെ ദർശിച്ച് അവർക്കായ് ത്യാഗപൂർവ്വം ശുശ്രൂഷ നടത്തുക തന്നെ ചെയ്യും. ഒരിക്കൽ വിവേകാനന്ദൻ പറഞ്ഞു, “അനാഥന്റെ വായിൽ ഒരു കഷണം റൊട്ടി വച്ച് കൊടുക്കാത്ത, വിധവയുടെ കണ്ണീരൊപ്പാത്ത മതം മതമല്ല. മതം മനുഷ്യസേവനമാണ്” എന്ന്. പൂർണ്ണഹൃദയത്തോടെ ദൈവത്തെ സ്നേഹിച്ച് ദൈവികസ്വഭാവത്തിൽ വളരുന്നതോടൊപ്പം നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്നത് ആത്മിക ജീവിതത്തിന്റെ പൂർണ്ണതയ്ക്ക് അനിവാര്യമാണ്.

## 2. മിഷനും വിമോചനവും

മിഷൻ വിമോചനത്തിനാണ്. ബന്ധിതർക്ക് വിമോചനവും കുരുടർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും (ലൂക്കോ. 4) പ്രഖ്യാപിക്കുവാനായിട്ടാണ് താൻ അയയ്ക്കപ്പെട്ടത് എന്ന് യേശുവിനറിയാമായിരുന്നു. സ്വാതന്ത്ര്യമായിരുന്നു യേശുവിന്റെ ജീവിതത്തിന്റെയും പ്രവർത്തനത്തിന്റേയും കേന്ദ്രബിന്ദു. ക്രിസ്തീയ സന്ദേശം കേവലം പാപത്തിൽ നിന്നുള്ള വിമോചനം മാത്രമല്ല പാപത്തിൽ നിന്ന് ഉത്ഭൂതമാകുന്ന സകല ബന്ധനങ്ങളിൽ നിന്നുമുള്ള പൂർണ്ണ വിമോചനമാണ്. ക്രിസ്ത്യാനിയെ സംബന്ധിച്ച് മതമെന്നത് ഒരു ബന്ധനമല്ല. മറിച്ച് വിമോചിപ്പിക്കുന്ന, വിടുതൽ നൽകുന്ന ഒരു ശക്തികേന്ദ്രമാണ്.

യേശുക്രിസ്തു വഴിയായുള്ള രക്ഷയുടെ സന്ദേശം അർത്ഥമാക്കുന്നത്, മനുഷ്യനെ ഞെരുക്കുകയും അയാളുടെ സത്യനിഷ്ഠയേയും ദൈവപുത്രൻ എന്ന നിലയിലുള്ള അന്തസ്സിനെയും ഹനിക്കുകയും ചെയ്യുന്ന പ്രവണതകളിൽ നിന്നുള്ള സമഗ്ര വിമോചനമാണ്. യേശുക്രിസ്തുവിൽ മിഷനിൽ പങ്കാളിയാവുക എന്നതിൽ ‘വാഴ്ചകൾക്കും അധികാരങ്ങൾക്കും’ എതിരായി സമരം ചെയ്യുക, നമ്മിലും സമൂഹത്തിലുമുള്ള തിന്മയുടെ ശക്തികൾക്കെതിരായി പോരാടുക, ദൈവേഷ്ടം എല്ലാ കാലത്തും നടപ്പാക്കുക, നീതി, സമത്വം, സമാധാനം, സ്വാതന്ത്ര്യം എന്നിവ പുലർത്തുന്ന ദൈവരാജ്യത്തിന്റെ സൃഷ്ടിക്കായി ത്യാഗപൂർവ്വം പരിശ്രമിക്കുക, സകല ജാതികളേയും ക്രിസ്തുവിന്റെ ശിഷ്യത്വത്തിലേക്കാനയിക്കുക മുതലായവയെല്ലാം ഉൾപ്പെടും.

### 3. മിഷൻ – ലോകത്തിൽ ഐക്യവും നീതിയും സമാധാനവും

കാലസമ്പൂർണ്ണതയിൽ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകലതും ക്രിസ്തുവിൽ ഒന്നായിത്തീരുക (എഫേ. 1:9–10) എന്നത് ദൈവിക പദ്ധതിയാണ്. ഇതിനായി കർത്താവ് പ്രാർത്ഥിച്ചു (യോഹ. 17:11). മനുഷ്യവംശം ദൈവത്തിന്റെ മുമ്പാകെ ഒരു സമൂഹമാണെന്ന് യേശുക്രിസ്തുവിൽ വെളിപ്പെടുത്തപ്പെട്ടു. അതായത്, ദൈവപുത്രന്റെ മനുഷ്യാവതാരത്തിലൂടെ മാനവത്വം ദൈവത്വത്തിൽ ഏകീഭവിച്ചു, ക്രിസ്തുവിൽ ചരിത്രത്തിന്റെ ഐക്യം വെളിപ്പെടുത്തപ്പെട്ടു. ദൈവത്തിന്റെ പിതൃത്വം അംഗീകരിച്ച് സമസ്ത ജനതയുടെയും ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പുത്രന്മാരും പുത്രിമാരും പരസ്പരം സഹോദരീസഹോദരങ്ങളും പിതാവാം ദൈവത്തിന്റെ ഏക കുടുംബത്തിലെ അംഗങ്ങളുമാണെന്ന കാഴ്ചപ്പാടോടെ സ്നേഹത്തിൽ പങ്കിടുന്ന കൂട്ടായ്മ അനുഭവമാക്കി മനുഷ്യസമൂഹത്തെ രൂപപ്പെടുത്തി എടുക്കുക എന്നത് സഭയുടെ ദൗത്യമാണ്. ക്രിസ്തുവിൽ അധിഷ്ഠിതമായ ദൈവമക്കളുടെ കുടുംബ ഐക്യത്തിലാണ് മനുഷ്യ കുടുംബത്തിന്റെ ഐക്യം വളരെയധികം ശക്തിപ്പെടുന്നതും പൂർത്തിയാകുന്നതും. ജനതകൾക്കിടയിൽ ഐക്യം സ്ഥാപിക്കുന്നതിന് മിഷൻ ഒരു നിർണ്ണായക ഘടകമാണ്. അതുപോലെ ലോകത്തിൽ നീതിയും സമാധാനവും കൈവരുത്തുന്നതിനും, ആത്യന്തികമായ നീതി വസിക്കുന്ന പുതിയ ആകാശത്തിനും പുതിയ ഭൂമിയ്ക്കുംവേണ്ടിയുള്ള പോരാട്ടം ദൈവികസ്നേഹ ശുശ്രൂഷയുടെ ഭാഗമാണെന്നു നാം തിരിച്ചറിയണം. നല്ല ശമര്യാക്കാരന്റെ സ്നേഹ പ്രവൃത്തിയിൽ മാത്രം ഊന്നൽ നൽകുന്നതല്ല മിഷൻ. അർദ്ധപ്രാണനായി മുറിവേറ്റു കിടക്കുന്ന മനുഷ്യനെ ആ സ്ഥിതിയിൽ ആക്കിത്തീർത്ത കള്ളന്മാർ (തെറ്റായതും തിന്മയുള്ളതുമായ സാമൂഹ്യഘടനകളും വ്യവസ്ഥിതികളും) ക്കെതിരെ പോരാടി തിന്മയെ ഇല്ലായ്മ ചെയ്യാനും കഴിയണം. സാമൂഹ്യ വ്യവസ്ഥിതി സത്യത്തിൽ അധിഷ്ഠിതവും നീതിയിൽ കെട്ടിപ്പടുത്തതും സ്നേഹത്തിൽ ഉത്തേജിതവുമാകണം. നാംസിന് ഈ മണ്ഡലത്തിൽ ചിലതെല്ലാം ചെയ്യാൻ കഴിയും.

### 4. മിഷനും, ദരിദ്രരുമായുള്ള ഐക്യവും (Mission and Solidarity with the poor)

സഭ ദരിദ്രരുടെ സഭയാകണമെന്നു പറയാറുണ്ട്. എന്താണ് ദരിദ്രരുടെ സഭ? ഒസ്താത്തിയോസ് തിരുമേനിയുടെ ഭാഷയിൽ "ദരിദ്രരുടെ സഭയെന്നു പറഞ്ഞാൽ യേശുക്രിസ്തുവിന്റെ മാതൃക പിൻപറ്റുന്നതും (ഫിലി. 2:5–8, 2 കൊരി. 8:9) പരിശുദ്ധാത്മ ചൈതന്യം നിറഞ്ഞതും, ആദിമ നൂറ്റാണ്ടിൽ പെന്തിക്കോസ്തിന്റെ ചൈതന്യം കുറയുന്നതുവരെ നില

നിന്നതും, പിന്നീട് സഭാചരിത്രത്തിൽ ഭൗതികവാദം ഉയർന്നപ്പോഴൊക്കെയും ശക്തിപ്രാപിച്ച ചെറു സമൂഹങ്ങൾ നിലനിറുത്തിയതും, മുട്ടുള്ളവരാരും ഇല്ലാത്തതും, ആരും ഒന്നും സ്വന്തമെന്നു പറയാത്തതും, എല്ലാം പൊതുവക എന്ന് എണ്ണി എല്ലാവർക്കും വേണ്ടി ഓരോരുത്തരും, ഓരോരുത്തർക്കുവേണ്ടി എല്ലാവരും ജീവിച്ച് ദൈവരാജ്യത്തിന്റെ മോഡലിൽ പ്രാർത്ഥിക്കുന്നതും വിശുദ്ധ കുർബ്ബാന അപ്പം പോലെ എല്ലാം പങ്കിടുന്നതും ത്രിത്വത്തിന്റെ സ്നേഹവായ്പ് ദൃശ്യമാകുന്നതുമായ യഥാർത്ഥ സഭയാണ്" (അപ്പോ. പ്ര. 2:42-44). സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് അകലപ്പെട്ടവരും അകറ്റപ്പെട്ടവരുമായ ദരിദ്രരും ദളിതരും മർദ്ദിതരും ചൂഷിതരുമായ ബഹുഭൂരിപക്ഷത്തിന്, മുകളിൽ നിന്ന് ഔദാര്യത്തിന്റെ പിച്ചക്കാശ് എറിഞ്ഞുകൊടുക്കുന്ന ഔദാര്യ പ്രവർത്തനങ്ങൾ ആഘോഷമാക്കിത്തീർത്ത് അവരെ അടിമകളാക്കുകയല്ല ആവശ്യം (ഔദാര്യ പ്രവർത്തനങ്ങൾ മോശമാണ് എന്നല്ല ഇവിടെ അർത്ഥമാക്കുന്നത്, അതിന്റെ പിന്നിലെ തെറ്റായ മനോഭാവമാണ്). നമ്മളിൽ ഒരു വ്യക്തിയായി ദൈവത്തിന്റെ മക്കളായി അവരെ ആദരിച്ച് അംഗീകരിച്ച് അവരുടെ വേദനകളിലും യാതനകളിലും ഇല്ലായ്മകളിലും ദൈവിക സ്നേഹത്തിന്റെ വികാരവായ്പിൽ അവരുമായി ഐക്യദാർഢ്യപ്പെടുകയാണ് ആവശ്യം. അവിടെയാണ് യഥാർത്ഥ ക്രിസ്തീയ ധാർമ്മികത നാം മനസ്സിലാക്കേണ്ടത്. സ്നേഹത്തിലും കൂട്ടായ്മയിലും കടമയുടെയും കടപ്പാടിന്റെയും ചുമതലാബോധത്തിന്റെയും അടിസ്ഥാനത്തിൽ ദരിദ്രരുമായി ഭൗതിക വസ്തുക്കൾ നീതിപൂർവ്വമായി പങ്കിടണം; ഔദാര്യഭാവത്തിലല്ല, അവരത് അർഹിക്കുന്നു എന്ന ഭാവത്തിൽ തന്നെ.

### 5. മിഷനും നിത്യസ്നേഹ കൂടാരവും

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഏറ്റവും ഒടുവിൽ എഴുതിയ പുസ്തകമാണ് "നിത്യസ്നേഹ കൂടാരം. ഇളകാത്ത കുറ്റിയും പൊട്ടാത്ത കയറും." നാംസിന്റെ ജൂബിലി കോൺഫ്രൻസിന്റെ പഠന ഗ്രന്ഥവും ഇതു തന്നെയാണ്. കൊടികുത്തിവാഴുന്ന സ്വാർത്ഥ സ്നേഹത്തിന്റെ ചരിത്രപരവും ഘടനാപരവുമായ സകല വ്യവസ്ഥിതികളേയും ജീവിതശൈലികളേയും ശക്തമായി വിമർശനവിധേയമാക്കിക്കൊണ്ട് ആത്യന്തികമായി ഉണ്ടാകാനിരിക്കുന്ന ദൈവഇഷ്ടം പൂർണ്ണമായി നിറവേറപ്പെടുന്ന ദൈവരാജ്യത്തിന്റെ മഹത്വപൂർണ്ണമായ ദർശനത്തെ സമകാലിക കാഴ്ചപ്പാടിൽ വിചിന്തനം ചെയ്യുക മാത്രമല്ല എല്ലാതലങ്ങളിലും വരുത്തേണ്ട മാറ്റങ്ങളെപ്പറ്റി ഉറക്കെ ചിന്തിക്കുകയും ചെയ്യുന്നു. ദൈവികസ്നേഹത്തിന്റെ ഒരു ഹരിത വിപ്ലവം മനുഷ്യഹൃദയങ്ങളിൽ ഉണ്ടാകണം. അതുണ്ടാകണമെങ്കിൽ മനുഷ്യ ഹൃദയങ്ങൾ വിനയത്തിന്റേയും വിശുദ്ധിയുടെയും വിളനിലങ്ങളാകണം. പാപത്തിന്റെ

പറക്കാരകളും മുള്ളുകളും  മുൾച്ചെടികളും ആദ്ധ്യാത്മിക സാധനകളുടെ  അനുഷ്ഠാനങ്ങളാൽ ഉഴുതു മറിച്ച് പെറുക്കി എറിയപ്പെടണം. അങ്ങനെ വിശുദ്ധിയുടെ വിളനിലത്തിൽ വിശ്വാസത്തിന്റെ വിത്ത് ശക്തമായി മുളച്ചുവരും. അത് പുഷ്ക്കലമായ ചെടിയായി വളർന്ന് സ്നേഹത്തിന്റെ ഫലങ്ങൾ പുറപ്പെടുവിക്കും. അങ്ങനെ രൂപപ്പെടുകയും രൂപാന്തരപ്പെടുകയും ചെയ്യുന്ന ഹൃദയങ്ങളുടെ സംഗമം നിസ്വാർത്ഥ സ്നേഹത്തിന്റെ കൂട്ടായ്മയായി പരിണമിക്കും. അവിടെ പരിശുദ്ധാത്മ നിറവും നിയന്ത്രണവും മൂലം മനുഷ്യൻ മറ്റുള്ളവർക്കായി ത്യാഗപൂർവ്വം പങ്കിട്ടും ശുശ്രൂഷിച്ചും ജീവിക്കും. ആദ്ധ്യാത്മിക സർഗ്ഗചേതനയുടെ പര്യായങ്ങളായി പരിണമിക്കുന്ന അതുപോലെയുള്ള വിശുദ്ധ സംഘങ്ങൾ സമൂഹത്തെ പുളിപ്പിക്കുന്ന വസ്തുവായി അന്ധകാരത്തെ മാറ്റുന്ന പ്രകാശമായി പരിണമിക്കും. ഈ രൂപാന്തരത്തിലേക്ക് സഭയിലെ ജനങ്ങളേയും മറ്റു സമൂഹങ്ങളേയും വഴിനടത്തുകയും ആത്യന്തികമായി സകലരും ദൈവസന്നിധിയിൽ അദൃശ്യഗണങ്ങളോടൊപ്പം നിന്ന് ദൈവത്തെ മഹത്വപ്പെടുത്തുന്ന നിത്യസ്നേഹ കൂടാരത്തെ ലക്ഷ്യമാക്കി ചരിക്കുകയും ചെയ്യുക എന്നതാണ് ചരിത്രത്തിൽ സഭയുടെ ദൗത്യം. ഈ ദൗത്യത്തിൽ അർത്ഥപൂർണ്ണമായി ജീവിതം കൊണ്ടും കർമ്മം കൊണ്ടും പങ്കാളികളാകാൻ നാംസിന്റെ പ്രവർത്തകർക്കും അവരുടെ പ്രവർത്തനങ്ങൾക്കും അതുപോലെ ബ്രഹ്മവാർ തുടങ്ങിയുള്ള മിഷൻ പ്രവർത്തനങ്ങൾക്കും ഇടയാകാൻ ദൈവം സംഗതിയാക്കട്ടെ.

വരുംതലമുറകളെ പരിശുദ്ധ സഭയുടെ തനതായ വ്യക്തിത്വവും ചരിത്രസത്യങ്ങളും വിശ്വാസാചാരങ്ങളും യഥാർത്ഥമായി മനസ്സിലാക്കി അതിന്റെ അന്തർധാരയിൽ ഉൾചേർന്ന് ജീവിക്കാനുതകുന്ന കൂടുതൽ ഗ്രന്ഥങ്ങൾ ക്രൈസ്തവ സാഹിത്യലോകത്തിന് കൈമാറാൻ കെ. വി. മാമ്മന് ദൈവം കൃപ നൽകട്ടെ എന്ന് ആശംസിക്കുകയും ഈ ഗ്രന്ഥം ത്രിത്വനാമ മഹത്വത്തിനും വിശ്വാസികളുടെ മിഷൻ തീക്ഷ്ണത വർദ്ധിപ്പിക്കാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.



# ആമുഖം

മിഷൻ പഠനത്തിനു വേണ്ടിയുള്ള ദേശീയ കൂട്ടായ്മയുടെ രജത ജൂബിലി, നാംസ് രൂപംകൊണ്ട മലങ്കരസഭയുടെ പ്രഥമ ബാഹ്യകേരള സുവിശേഷ പ്രവർത്തന കേന്ദ്രമായ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ വച്ച് ഈ വർഷാന്ത്യത്തിൽ കൊണ്ടാടുകയാണല്ലോ. ഈ സന്ദർഭത്തിൽ "നാംസ്: രജത ജൂബിലിയുടെ സന്തോഷ സരോവരത്തിൽ" എന്ന ഈ ചെറു ഗ്രന്ഥം പ്രസിദ്ധപ്പെടുത്താൻ സാധിച്ചതിൽ വളരെ സന്തോഷമുണ്ട് (സരോവരം = തടാകം). നാംസ്, സഭയിലെ ഒരു വലിയ മനുഷ്യന്റെ ചെറിയ ആശയമായി രൂപംകൊണ്ടതാണെങ്കിലും അതിന്റെ ലക്ഷ്യങ്ങളും നേട്ടങ്ങളും കേരളം കടന്ന് അന്യ സംസ്ഥാനങ്ങളിലും പടർന്നു കയറി വിശാലമായ പ്രവർത്തനത്തിനുള്ള രൂപരേഖ തയ്യാറാക്കി മുന്നോട്ടു നീങ്ങുന്നതിൽ ചാരിതാർത്ഥ്യമുണ്ട്. മലങ്കരസഭയിൽ സുവിശേഷ പ്രവർത്തന താല്പര്യമുള്ള ഒരു പറ്റം മുതിർന്ന ആളുകളുടെ ആശയാഭിലാഷങ്ങൾ സാക്ഷാൽക്കരിക്കുന്നതിനും ഇളംതലമുറകൾക്കും സഭയുടെ ദൗത്യസംബന്ധമായ വലിയ സ്വപ്നം കാണുന്നതിനുള്ള ഒരവസരം ഒരുക്കുന്നതിനും നാംസിനു സാധിച്ചിട്ടുണ്ട്. രാജ്യത്തിന്റെ വിവിധ കേന്ദ്രങ്ങളിൽ ഇതിനകം 50 സമ്മേളനങ്ങൾ സംഘടിപ്പിച്ചതു മൂലം ഇന്ത്യയിൽ നടത്തേണ്ട സുവിശേഷവേലയുടെ വൈപുല്യവും നമ്മുടെ ആരംഗത്തെ അപര്യാപ്തതയും ഒരളവിൽ നേരിട്ടു മനസ്സിലാക്കാനും അവസരം ലഭിച്ചു. മറ്റൊരു തരത്തിൽ പറഞ്ഞാൽ സഭാസ്നേഹികൾ കർത്തവ്യങ്ങൾ നിറവേറ്റാൻ വേണ്ടി ഇന്ത്യയെ പുതുതായി കണ്ടെത്തുകയായിരുന്നു.

നാംസിന്റെ ചരിത്രവും ബ്രഹ്മവാർ മിഷന്റെ ഒരു ഏകദേശ ചിത്രവും കഴിഞ്ഞ വർഷം ബ്രഹ്മവാറിൽ നടന്ന സമ്മേളനത്തിലെ നാലു മുഖ്യ പ്രഭാഷണങ്ങളും ചേർത്താണ് ഈ പുസ്തകം രചിച്ചിരിക്കുന്നത്. വർഷങ്ങളായി നാംസ് സമ്മേളനങ്ങളിൽ അവതരിപ്പിക്കുന്ന പ്രബന്ധങ്ങളും പ്രസംഗങ്ങളും അന്തരീക്ഷത്തിൽ ലയിച്ചുപോകുകയാണ്. ഇതിന് ഒരു മാറ്റം വരണം. മേലിൽ സമ്മേളനങ്ങളിൽ സമർപ്പിക്കുന്ന നല്ല പ്രബന്ധങ്ങളും പ്രഭാഷണങ്ങളും ശേഖരിച്ചു റിക്കാർഡ് ചെയ്ത് പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ആത്മാർത്ഥമായ ഒരു ശ്രമത്തിന് ഈ പുസ്തകം പ്രേരകമാകട്ടെ.

നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസിന്റെ പ്രാധാന്യം, ലക്ഷ്യങ്ങൾ എന്നിവ ഫാ. ഡോ. നഥനിയേൽ റമ്പാൻ എഴുതിയിരിക്കുന്ന അതിശ്രദ്ധേയമായ അവതാരികയിൽ അർത്ഥശങ്കയ്ക്ക് ഒട്ടും അവകാശമില്ലാത്തവിധം വിശദീകരിച്ചിട്ടുണ്ട്.

ബ്രഹ്മവാറിന്റെ ആധുനിക വളർത്തച്ഛനാണ് തൊണ്ണൂറു കഴിഞ്ഞ മുത്തച്ഛനായ ഫാ. ഡോ. എൻ. ജെ. തോമസ് റമ്പാൻ. അരോഗദൃഢകായനായ ഈ ബ്രഹ്മചാരി പ്രായത്തിന് അവധി നൽകിക്കൊണ്ട് ബ്രഹ്മവാറിന്റെ വിദ്യാഭ്യാസ മേഖലയിലും പള്ളി ആരാധന സംബന്ധിച്ച പുരോഗതിയിലും ഒരു ദശാബ്ദത്തിലധികം വഹിച്ച പങ്ക് തികച്ചും പഠനാർഹമാണ്. ശ്രദ്ധേയമായ ഈ ലേഖനം മുഖേന പുസ്തകത്തിന്റെ മേന്മ വർദ്ധിപ്പിച്ച എന്റെ വലിയ ഒരഭ്യുദയകാംക്ഷി കൂടിയായ റമ്പാച്ചനോടുള്ള നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

കാൽ നൂറ്റാണ്ടായി നാംസിനു അതുല്യ നേതൃത്വം നൽകുന്ന സെക്രട്ടറി പ്രൊഫ ഡി. മാത്യുവിന്റെ സേവനത്തിന് അത്ര പെട്ടെന്ന് മാർക്കിടാൻ ആർക്കും സാധ്യമല്ല. നാംസിന്റെ ചരിത്രം എഴുതിക്കൊണ്ട് പ്രസ്ഥാനത്തിന്റെ സജീവ പ്രവർത്തനങ്ങളിൽ നിന്നു പ്രായത്തെ മുൻനിറുത്തി അല്പം മാറിനിൽക്കാൻ ശ്രമിക്കുന്ന എന്റെ ദീർഘകാല സുഹൃത്തും നാട്ടുകാരനും പ്രഭാഷണ തിലകനുമായ ഡി. മാത്യുവിനോടുള്ള നന്ദി രേഖപ്പെടുത്തുന്നു. പുതിയ സെക്രട്ടറിയായി സ്ഥാനം ഏറ്റെടുക്കുന്ന ചിന്തകനും പ്രഭാഷകനും അനുഭവസമ്പന്നനുമായ പ്രൊഫ. കെ. സി. മാണിയുടെ പ്രഗല്ഭമായ ലേഖനത്തിനും നന്ദി പറയട്ടെ.

പ്രസ്ഥാനത്തിന്റെ മറ്റൊരത്താണിയും കോട്ടയം യൂണിറ്റിന്റെ നേതാവും മിഷൻ സ്റ്റഡി രംഗത്തെ അതികായകനും ആയ പ്രൊഫ. പി. കെ. കുര്യന്റെ സേവനങ്ങളും നാംസിനെ സംബന്ധിച്ചിടത്തോളം വിലമതിക്കാനാവാത്തതാണ്.

രാഷ്ട്രമീമാംസയിൽ പാണ്ഡിത്യം നേടിയിട്ടുള്ള പ്രൊഫസർ ഡോ. പി. എം. തോമസ് മിഷൻ രംഗത്തു സഭ ചെയ്യേണ്ട കാര്യങ്ങളെപ്പറ്റി അല്പം വ്യത്യസ്തവും സ്വീകാര്യവുമായ അഭിപ്രായങ്ങളാണ് തന്റെ ചിന്താബന്ധുരമായ പ്രബന്ധത്തിൽ നിബന്ധിച്ചിരിക്കുന്നതെന്നു നന്ദിപൂർവ്വം അനുസ്മരിക്കുന്നു.

ഇതിനകം വേദശാസ്ത്ര രംഗത്തും ദൈവശാസ്ത്ര പഠനമേഖലയിലും വ്യക്തിമുദ്ര പതിച്ച സാറാ തോമസിന്റെ പ്രബന്ധം അവർക്ക് ഈ വിഷയങ്ങളിലുള്ള ഉൾക്കാഴ്ചയും വിജ്ഞാനവും അനുപമസ്ഥാനവും സുവ്യക്തമാക്കുന്നു. അതിനും നന്ദി.

ആതുരശുശ്രൂഷാ രംഗത്ത് ദീർഘനാൾ പ്രവർത്തിച്ചശേഷം നാംസിന്റെയും ദിവ്യബോധനത്തിന്റെയും സ്വാധീനവലയത്തിൽപെട്ട സാറാമ്മ സിറിയക്ക് (തോട്ടയ്ക്കാട്) സ്വാനുഭവങ്ങളെ മുൻനിറുത്തി എഴുതിയിരിക്കുന്ന ലേഖനം സഭാസേവന പ്രവർത്തനങ്ങളിൽ വനിതകൾക്ക് ഫലപ്രദമായ പല കാര്യങ്ങൾ ചെയ്യാനുണ്ടെന്ന് ഊന്നിപ്പറഞ്ഞിരിക്കുന്നു.

കോട്ടയത്തെ മാർ ഗ്രീഗോറിയോസ് ബാലഭവൻ നിർമ്മാണത്തിനു വേണ്ടി സ്വന്തം ഇടവകയായ തോട്ടയ്ക്കാട് മാർ അപ്രേം പള്ളിയിൽ നിന്ന് ഒരു ലക്ഷത്തിമുപ്പതിനായിരം രൂപ ശേഖരിച്ചു ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പള്ളിയിൽ വന്നപ്പോൾ നേരിട്ടു നൽകുന്നതിനുവേണ്ടി നടത്തിയ കൂട്ടായ പ്രവർത്തനത്തിനു വികാരിയോടൊപ്പം നാംസ് അംഗങ്ങളായ സാറാമ്മ സിറിയക്കും മോളി അപ്പുക്കുട്ടനും മറ്റും മുൻപന്തിയിൽ നിന്നു എന്ന കാര്യം നാംസിന് അഭിമാനകരമായെന്നു പറയുന്നതിൽ സന്തോഷമുണ്ട്. ഈ പുസ്തക പ്രസിദ്ധീകരണത്തിന്റെ ചെലവിലേക്ക് സാറാമ്മ തന്റെ ദശാംശത്തിൽ നിന്നു സസന്തോഷം ഒരു തുക നൽകിയതിനു പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

നാംസിന്റെ സേവന രംഗത്തെ തിലകക്കുറിയാണു പാവപ്പെട്ട സ്കൂൾ കുട്ടികളുടെ ആശാകേന്ദ്രമായ ബാംഗ്ലൂരിലെ നാംസ് സ്നേഹസദനും ഉടനെ ആരംഭിക്കുന്ന വൃദ്ധഭവനവും. അവിടെ ഒരു സംഘം സഭാംഗങ്ങൾ രാപകലെന്യെ അനുഷ്ഠിക്കുന്ന സേവനങ്ങൾ അത്ഭുതകരമെന്നേ ഈയിടെ അവിടം സന്ദർശിച്ച എനിക്ക് പറയാനുള്ളു (ലേഖനം അന്യത്ര).

നാംസിന്റെ എല്ലാമെല്ലാമായ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അനുഗ്രഹ വചസ്സുകൾ നിറഞ്ഞ ആശംസ ഈ പുസ്തകത്തെ ശോഭയുടെ ഒരു കിരീടമാണ് അണിയിച്ചിരിക്കുന്നത്.

നാംസിൽ വൈകി എത്തിയ എന്റെ മനസ്സിൽ നാംസിന്റെ സേവന പ്രവർത്തനങ്ങളെപ്പറ്റി ഭാഗികമായ ഒരു ചിത്രമേയുള്ളു എങ്കിലും ഇങ്ങനെയൊരു ചെറു ഗ്രന്ഥം തിരുമേനിയുടെ 92-ാം ജന്മദിന സ്മാരകമായും ഈ വർഷത്തെ ക്രിസ്മസ് സമ്മാനവുമായി നിങ്ങളുടെ കരങ്ങളിൽ എത്തുമ്പോൾ എന്റെ സന്തോഷം കൂടുതൽ വർദ്ധിക്കുമെന്നുള്ള പ്രതീക്ഷയാണ് എനിക്കുള്ളത്.

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

കോട്ടയം
25.12.2009



# ഉള്ളടക്കം

# നാംസ് രജത ജൂബിലി തടാകത്തിൽ

**പ്രൊഫ. ഡി. മാത്യു**

*(രജത ജൂബിലിയുടെ നിറവിൽ നിലകൊള്ളുന്ന നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (നാംസ്) അതിന്റെ രജത ജൂബിലി ആരംഭ സ്ഥലമായ തടാകം ആശ്രമത്തിൽ സമുചിതമായി ആഘോഷിക്കുമ്പോൾ അതിന്റെ ദൈവനടത്തിപ്പിനെക്കുറിച്ച് ജനറൽ സെക്രട്ടറി പ്രൊഫസർ ഡി. മാത്യു സംക്ഷിപ്തമായി ഒന്നു തിരിഞ്ഞുനോക്കുകയാണ്.)*

കർത്താവിന്റെ അരുമ ശിഷ്യൻ തോമ്മാശ്ലീഹാ ഭാരതത്തിൽ വന്ന് സുവിശേഷം അറിയിച്ചു എന്നും ഇവിടെത്തന്നെ രക്തസാക്ഷിയായി മരിച്ചു എന്നും നാം വിശ്വസിക്കുന്നു. എന്നാൽ ആ സുവിശേഷീകരണ ദൗത്യം മലങ്കരസഭ ശരിയായി നിർവ്വഹിച്ചില്ല എന്ന ഒരു കുറ്റബോധം നമുക്കുണ്ട്. അഖിലഭാരത വീക്ഷണത്തോടുകൂടി ക്രിസ്തുവിന്റെ സ്നേഹം എല്ലാ സംസ്ഥാനങ്ങളിലേക്കും വ്യാപിപ്പിക്കുവാൻ ഏറ്റവും കൂടുതൽ പ്രവർത്തിച്ചത് അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണ്. അത് കണക്കിലെടുത്താണ്, 1980-ൽ മലങ്കര സഭയ്ക്ക് ഒരു മിഷൻ സൊസൈറ്റിയും ഒരു മിഷൻ ബോർഡും രൂപവൽക്കരിച്ചപ്പോൾ, മിഷൻ ബോർഡിന്റെ പ്രസിഡണ്ടായി അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയെ നിയമിച്ചത്. 1982-ൽ മിഷൻ ബോർഡിന്റെ വാർഷിക മീറ്റിംഗിൽ തുമ്പമൺ ഭദ്രാസനത്തിന്റെ പ്രതിനിധിയായി സംബന്ധിച്ച എന്നെ മിഷൻ സൊസൈറ്റിയുടെ ട്രഷററായി തിരഞ്ഞെടുത്തു. 1984-ൽ കോയമ്പത്തൂരിനടുത്തുള്ള തടാകം ആശ്രമത്തിൽ വച്ച് മിഷൻ പ്രവർത്തനത്തിന് താല്പര്യമുള്ളവർക്കുവേണ്ടി ഒരു ധ്യാനയോഗം അഭിവന്ദ്യ തിരുമേനി സംഘടിപ്പിച്ചു. തിരുമേനിയുടെ നിർദ്ദേശ പ്രകാരം ആ ധ്യാനയോഗത്തിൽ വന്ന് സംബന്ധിക്കണമെന്ന് 120 പേർക്ക് കത്തുകളയച്ചു.

1984 ഡിസംബർ 25 മുതൽ 28 വരെ തടാകം ആശ്രമത്തിൽ വച്ച് നടന്ന ധ്യാനയോഗത്തിൽ 74 പേർ പങ്കെടുത്തു. 28-ാം തീയതി വൈകിട്ട് എല്ലാവരും ചേർന്ന് കത്തിച്ച മെഴുകുതിരികളുമായി "ജീവിച്ചാലും മരിച്ചാലും ദൈവം മാത്രം മാതിയെനിക്ക്" എന്ന പാട്ട് പാടി തങ്ങളെത്തന്നെ ദൈവസന്നിധിയിൽ സമർപ്പിച്ചു. അഭിവന്ദ്യ തിരുമേനി സമാപന പ്രസംഗത്തിൽ International Association for Mission Studies എന്ന ഒരു അഖില

ലോക കോൺഫറൻസിൽ സംബന്ധിച്ചു എന്നും ഈ സംഘം മിഷനെ ക്കുറിച്ച് കൂടുതൽ പഠിക്കുന്നതിനു വേണ്ടിയാണ് എന്നും പ്രസ്താവി ച്ചിട്ട് മിഷൻ പഠനത്തിനായുള്ള ദേശീയ കൂട്ടായ്മ എന്നർത്ഥം വരുന്ന National Association for Mission Studies (NAMS) എന്ന പേരിൽ ഈ സംഘടന ഉദ്ഘാടനം ചെയ്തു.

മലങ്കരസഭയുടെ ബാഹ്യകേരളത്തിലുള്ള ആദ്യത്തെ ആശ്രമമായ തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ ഇതിന്റെ ആരംഭം കുറിച്ചു എന്നത് ദൈവനിയോഗമാണ്. കോയമ്പത്തൂരിൽ നിന്ന് 15 കീ. മീ. ദൂരെ മൂന്നു ഭാഗവും മലകളാൽ ചുറ്റപ്പെട്ട മനോഹരമായ താഴ്വരയിൽ, ബിഷപ്പ് ഹെർബർട്ട് പാക്കൻഹാം വാൽഷിന്റെ സ്വപ്ന സാക്ഷാൽക്കാരമായി, മല ങ്കരസഭ 1936-ൽ സ്ഥാപിച്ച മിഷൻകേന്ദ്രമാണ് തടാകം ആശ്രമം. 43 വർഷം ഇതിന്റെ ഭരണച്ചുമതല വഹിച്ച്, ഇതിനെ പുരോഗതിയിലേക്ക് നയിച്ച ഫാ. കെ. സി. വർഗീസ് 1979-ൽ നിര്യാതനായി. ഇതിന്റെ അംഗ മായും ദീർഘകാലം ഭരണസമിതി അദ്ധ്യക്ഷനും ആചാര്യയുമായി പ്രവർത്തിച്ച ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ആശ്രമ ത്തിന്റെ വളർച്ചയ്ക്ക് വളരെയധികം സംഭാവന ചെയ്തു. തടാകം ക്രിസ്തു ശിഷ്യ ആശ്രമത്തിന് ഒരു ബാലഭവനും ഒരു സ്കൂളും 40 കിട ക്കകളോടു കൂടിയ ഒരു നല്ല ആശുപത്രിയും ഉണ്ട്.

നാംസ് അംഗങ്ങൾ എല്ലാ ദിവസവും ഒരു കൃത്യസമയത്ത് പ്രാർത്ഥി ക്കണമെന്നും മദ്ധ്യസ്ഥപ്രാർത്ഥനയിൽ സഭയെയും മിഷൻ പ്രവർത്തന ത്തെയും ഓർത്ത് പ്രത്യേകം പ്രാർത്ഥിക്കണമെന്നും നിർദ്ദേശിച്ചിട്ടുണ്ട്. അവരവരുടെ വരുമാനത്തിന്റെ ദശാംശം കൃത്യമായി മാറ്റിവച്ച് ദൈവ വേലക്കായി കൊടുക്കണം. ആണ്ടിൽ രണ്ടു കോൺഫ്രൻസുകൾ സഭ യുടെ മിഷൻ കേന്ദ്രങ്ങളിൽ വച്ച് നടത്തുന്നതിൽ സംബന്ധിക്കാൻ ശ്രമി ക്കണം. എല്ലാ സമ്മേളനങ്ങളിലും മിഷനെ കുറിച്ച് പഠനങ്ങൾ നടക്കു ന്നുണ്ട്. അത് മറ്റ് സഭാംഗങ്ങളെ ബോധവൽക്കരിക്കാൻ സമയം കണ്ടെ ത്തണം. സുവിശേഷ പ്രവർത്തന രംഗത്തും മിഷൻ ഫീൽഡിലും പ്രവർ ത്തിക്കാൻ സമർപ്പണമുള്ള യുവതീയുവാക്കളെ കണ്ടെത്തണം. വേണ്ടി വന്നാൽ ഏതെങ്കിലും മിഷൻ കേന്ദ്രത്തിൽ പോയി പ്രവർത്തിക്കാൻ സന്ന ദ്ധരായിരിക്കണം. എല്ലാ ആദ്ധ്യാത്മിക സംഘടനകൾക്കും നേതൃത്വം കൊടുപ്പാൻ കഴിവുള്ളവരെ വളർത്തിയെടുക്കണം. ആണ്ടിലൊരിക്കൽ നടക്കുന്ന മിഷൻ സണ്ടേ കവർ പിരിവ് വിജയിപ്പിക്കണം എന്നിങ്ങനെ പല പ്രവർത്തനങ്ങൾ അംഗങ്ങളിൽ നിന്ന് പ്രതീക്ഷിക്കുന്നു.

കഴിഞ്ഞ ഇരുപത്തിയഞ്ചു വർഷം വലിയവനായ ദൈവം ഈ പ്രസ്ഥാ നത്തെ അത്ഭുതകരമായി നയിച്ചു. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലുള്ള മിഷൻ കേന്ദ്രങ്ങളിൽ നാൽപ്പത്തിഒമ്പത് സമ്മേളനങ്ങൾ നടത്തി

ക്കഴിഞ്ഞു. ഇരുപത്തിയഞ്ചു വർഷം തികയുമ്പോൾ, അൻപതാമത് സമ്മേളനം കോയമ്പത്തൂർ തടാകം ആശ്രമത്തിൽ വച്ചു തന്നെ നടക്കുന്നു എന്നത് ദൈവാനുഗ്രഹം മാത്രമാണ്. ഇപ്പോൾ ബാംഗ്ലൂർ, കോയമ്പത്തൂർ, കോട്ടയം, കോഴഞ്ചേരി, പത്തനംതിട്ട, അടൂർ, മാവേലിക്കര, തിരുവനന്തപുരം, തോട്ടയ്ക്കാട് എന്നീ ഒമ്പതു യൂണിറ്റുകൾ നന്നായി പ്രവർത്തിക്കുന്നു. കൃത്യമായി മീറ്റിംഗുകളും മിഷൻ പ്രവർത്തനവും വിവിധ ജീവകാരുണ്യ പ്രവർത്തനവും ഓരോ യൂണിറ്റിലും നടക്കുന്നുണ്ട്. യൂണിറ്റ് സെക്രട്ടറിമാർ റിപ്പോർട്ടുകൾ കേന്ദ്രത്തിലേക്ക് അയക്കുകയും നിർദ്ദേശങ്ങൾ സ്വീകരിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നു.

അടുത്ത സഹസ്രാബ്ദത്തിൽ സഭയുടെ പ്രേഷിത പ്രവർത്തനം നടത്തുവാൻ സഭാമക്കളെ കണ്ടെത്തുവാനുള്ള ശ്രമത്തിന്റെ ഭാഗമായി കുട്ടികൾക്കുവേണ്ടി 1998-ൽ രൂപവൽക്കരിച്ചതാണ് 'ജൂനിയർ നാംസ്.' 10 മുതൽ 15 വയസ്സു വരെയുള്ള ബാലികാബാലന്മാരെ, വേദപുസ്തകം, പ്രാർത്ഥന, പാട്ട്, ആരാധന എന്നിവ പഠിപ്പിക്കുക, മിഷൻ പ്രവർത്തനത്തെക്കുറിച്ച് ബോധവൽക്കരിക്കുക എന്നിവയ്ക്കുവേണ്ടി വളരെ ചിട്ടയായി വാർഷിക കോൺഫറൻസുകൾ നടത്തിവരുന്നു. കഴിഞ്ഞ 10 സമ്മേളനങ്ങളിലായി ഏകദേശം ആയിരം കുട്ടികൾക്ക് ശരിയായ പരിശീലനം നൽകുവാൻ ദൈവം സഹായിച്ചു. ലോകത്തിന്റെ പിന്നാലെ ഓടുന്ന ആധുനിക സമൂഹത്തിൽ നിന്ന് ആത്മീയ ജീവിതത്തിലേക്ക് കുട്ടികളെ കൊണ്ടുവരുന്നതിനും പുതിയ തീരുമാനങ്ങളോടും ലക്ഷ്യത്തോടുംകൂടി അവരെ വളർത്തുന്നതിനും, ഈ വിദ്യാർത്ഥി വിഭാഗം വിജയിച്ചിട്ടുണ്ട്.

വളരെ പ്രാധാന്യമുള്ള വിഷയങ്ങളാണ് ഓരോ സമ്മേളനത്തിലും പഠിക്കുന്നത്. സമ്മേളനത്തിൽ അവതരിപ്പിക്കുന്ന വിവിധ പ്രബന്ധങ്ങൾ അച്ചടിച്ച് അംഗങ്ങൾക്ക് വിതരണം ചെയ്യുന്നുണ്ട്. 'സമാധാനത്തോടെ പോകുക', 'സുവിശേഷകന്റെ പ്രവൃത്തി ചെയ്യുക', 'നീതിശാസ്ത്രം' എന്നീ മൂന്ന് പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞു. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ എല്ലാ പുസ്തകങ്ങളും പഠിച്ചു കഴിഞ്ഞു. സഭയിലെ പ്രഗല്ഭരായ ദൈവദാസന്മാരാണ് നേതൃത്വം നൽകുന്നത്. ഗ്രൂപ്പു സമ്മേളനങ്ങളിൽ അംഗങ്ങളുടെ ഭംഗിയായ പങ്കാളിത്വവുമുണ്ട്. ജീവകാരുണ്യ പ്രവർത്തനരംഗത്ത് ബാംഗ്ലൂർ യൂണിറ്റ് വളരെ മുമ്പിൽ നിൽക്കുന്നു. ഭംഗിയായി പ്രവർത്തിക്കുന്ന നാംസ് സ്നേഹസദനും, ബാംഗ്ലൂരിലെ വൃദ്ധഭവനവും എല്ലാം ആ യൂണിറ്റിന്റെ പ്രവർത്തന വിജയമാണ്. ഭാരതത്തിന്റെ വിവിധ ഭാഗത്തുള്ള ആതുര - അനാഥ സേവന പ്രവർത്തനങ്ങളെ നാംസ് അംഗങ്ങൾ കൈതുറന്ന് സഹായിക്കുന്നു.

സഭയുടെ മിഷൻ പ്രവർത്തനത്തിന് സാമ്പത്തിക സഹായം നല്ല നിലയിൽ നൽകുവാൻ നാംസ് അംഗങ്ങൾക്ക് കഴിഞ്ഞു. ഇതിന്റെ സമ്മേളനങ്ങൾ നടന്നിട്ടുള്ള എല്ലാ സ്ഥാപനങ്ങൾക്കും ഗണ്യമായ തുക നൽകിയിട്ടുണ്ട്. Monthly Investment for Mission Organisation എന്ന (MIFMO) ഒരു ധനശേഖരണം അംഗങ്ങളിൽ നിന്ന് നടത്തി പതിനഞ്ച് ലക്ഷത്തിലധികം രൂപ ശേഖരിച്ചു. മൂന്നേമുക്കാൽ ലക്ഷം രൂപ ചിലവിൽ ഒരു ആംബുലൻസ് വാൻ ബാംഗ്ലൂരിലെ എയിഡ്സ് രോഗികളുടെ കുട്ടികൾക്കു വേണ്ടിയുള്ള ദയാ ഭവനിലേക്ക് സംഭാവന ചെയ്തു. കലഹണ്ടി മിഷൻകേന്ദ്രത്തിനുവേണ്ടിയും ബാംഗ്ലൂർ വൃദ്ധഭവനത്തിനു വേണ്ടിയും കോട്ടയം ബാലഭവനു വേണ്ടിയും ഗണ്യമായ തുകകൾ നൽകി. വിവിധ സ്ഥലങ്ങളിൽ പ്രവർത്തിക്കുന്ന മിഷൻ പ്രവർത്തകർക്കു ശമ്പളം കൊടുക്കുന്നതിന്റെ വിഹിതം നാംസിൽ നിന്ന് നൽകി. പൊതുഫണ്ടിൽ ഇനിയും ഏകദേശം പത്തു ലക്ഷം രൂപയുണ്ട്. ദശാംശത്തിൽ നിന്ന് അംഗങ്ങൾ നല്ല തുകതരുന്നതുകൊണ്ടാണ് എല്ലാ സാമ്പത്തിക കാര്യങ്ങളും ഭംഗിയായി നടക്കുന്നത്.

നാംസ് അംഗങ്ങൾക്ക് മലങ്കരസഭയുടെ വിവിധ മിഷൻ പ്രവർത്തനങ്ങൾ നേരിട്ടു കാണുവാൻ കഴിഞ്ഞത് ഒരു വലിയ ഭാഗ്യമായി. യാച്ചാരം ബാലഗ്രാമിൽ പോകാൻ രണ്ടു ദിവസം തീവണ്ടിയിൽ ഇരിക്കണം. ഏകദേശം 80 പേരുള്ള സംഘം നേരത്തെതന്നെ ഒരു ബോഗിയിൽ റിസേർവ് ചെയ്യും. അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയും വന്ദ്യ റമ്പാച്ചന്മാരും വൈദികരും സ്ത്രീകളും എല്ലാവരും ഒന്നിച്ച് കൃത്യമായി യാമപ്രാർത്ഥനകളും ശക്തമായ ചർച്ചയും പാട്ടും ഒക്കെയായി യാത്ര ചെയ്യുന്നത് ജീവിതത്തിൽ ഒരിക്കലും മറക്കുകയില്ല. രണ്ടു പ്രാവശ്യം ഭിലായിൽ വച്ച് സമ്മേളനം നടന്നു. അഭിവന്ദ്യ തേവോദോസ്യോസ് തിരുമേനി നടപ്പാക്കിയ ഗ്രാമങ്ങളിലെ ശക്തമായ സുവിശേഷവേലയും മക്കോഡിയ മുതലായ കേന്ദ്രങ്ങളും പ്രവർത്തനങ്ങളും നേരിൽ കാണാൻ കഴിഞ്ഞു. ഡൽഹിയിലെ എല്ലാ മിഷൻ കേന്ദ്രങ്ങളും പൂനയിലെ സെന്റ് ജോർജ്ജ് ബാലികാഭവനും ഇറ്റാർസിയിലെ ബാലഭവനും എല്ലാം നേരിൽ കണ്ടത് വലിയ അനുഭവമായി. സഭയുടെ രണ്ടു സെമിനാരികളിലും (കോട്ടയം പഴയ സെമിനാരിയിലും നാഗ്പൂരിലെ സെന്റ് തോമസ് സെമിനാരിയിലും) സമ്മേളനങ്ങൾ നടത്തി. നാംസിന്റെ അംഗങ്ങളുടെ ഏറ്റവും വലിയ ഭാഗ്യം ഈ വിവിധ മിഷൻ കേന്ദ്രങ്ങൾ, വിശിഷ്യ ബ്രഹ്മവാറും ഗോവയും ഉൾപ്പെടെ കാണുവാനും മനസ്സിലാക്കുവാനും അവസരം ലഭിച്ചു എന്നതാണ്. ദൈവാനുഗ്രഹത്താൽ 37 പേർക്ക് ഒന്നിച്ച് വിശുദ്ധ നാട്ടിൽ പോകുന്നതിനും നാംസ് സമ്മേളനത്തിന്റെ എല്ലാ പരിപാടികളും അവിടെ സമുചിതമായി നടത്തുവാനും സാധിച്ചു.

ഭാരതത്തിലെ ഏറ്റവും ദരിദ്രമായ പ്രദേശം കലഹണ്ടിയാണ്. പട്ടിണി മരണം ഏറ്റവും കൂടുതലുള്ള ആ ഗ്രാമത്തിൽ നമ്മുടെ സഭ വകയായി ഒരു ബാലഭവനും സ്കൂളുകളും വലിയ ഒരു ആശുപത്രിയും ഉണ്ട്. ആ ഗ്രാമപ്രദേശത്തു പോയി ഞങ്ങൾ രണ്ടു രാത്രി താമസിച്ചു. വളരെയധികം വസ്ത്രവും മരുന്നും ഭക്ഷണ സാധനങ്ങളുമായിട്ടാണ് പോയത്. അവിടെയുള്ള സാധുക്കളുടെ ദയനീയ അവസ്ഥ നേരിൽ കണ്ടത് ഒരു വലിയ ആത്മിക അനുഭവമായിരുന്നു. ഗോവയിൽ താമസിച്ചതുകൊണ്ടാണ് അൽവാറീസ് മാർ യൂലിയോസ് എന്ന ഗോവയിലെ രക്തസാക്ഷിയെക്കുറിച്ച് അറിയാൻ ഇടയായതും ആ പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻ ദൈവം സഹായിച്ചതും.

കഴിഞ്ഞ കാൽ നൂറ്റാണ്ട് ദൈവം നടത്തിയ ഈ പ്രസ്ഥാനത്തിന്റെ ചുക്കാൻ പിടിച്ചത് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ്. ബഹുമാനപ്പെട്ട നഥനിയേൽ റമ്പാച്ചനും ഇതിന്റെ ജോയിന്റ് സെക്രട്ടറി പ്രൊഫസർ കെ. സി. മാണി സാറും യൂണിറ്റ് സെക്രട്ടറിമാരും ജൂനിയർ നാംസ് സെക്രട്ടറിയും എല്ലാവരും കൂടിയാണ് ഇത് വിജയപൂർവ്വം നടത്തുന്നത്. എല്ലാവരുടെയും പ്രാർത്ഥന ഇതിന് ശക്തി പകർന്നു. അത് വലിയ അനുഗ്രഹമായി. ഇത്രത്തോളം നടത്തിയ കാരുണ്യവാനായ ദൈവം മേലിലും നടത്തണമെ എന്ന പ്രാർത്ഥനയോടു കൂടി നിർത്തട്ടെ.





ബിഷപ്പ് വാൽഷ് ദമ്പതികൾ



ഫാ. കെ. സി. വർഗീസ്

# ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു
## ഗലാ. 2:20 അനുദിന ജീവിതത്തിൽ

### പ്രൊഫ. കെ. സി. മാണി

ഗലാത്യ 2:20 പൂർണ്ണമായി ഇങ്ങനെ വായിക്കുന്നു: "ഞാൻ ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല ക്രിസ്തു അത്രേ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്നത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രനിലുള്ള വിശ്വാസത്താലത്രേ."

"എന്നെ സ്നേഹിച്ച്, ആ സ്നേഹം മൂലം സ്വയം ഏല്പിച്ചുകൊടുത്ത ദൈവപുത്രനിലുള്ള വിശ്വാസത്താൽ" ആണ് പൗലോസ് അപ്പോസ്തോലൻ പറയുന്നത് "ഇനി ജീവിക്കുന്നത് ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നത്" എന്ന്. അതു മാത്രമല്ല പൗലോസിന് ഇങ്ങനെ പറയുവാൻ ധൈര്യം നൽകിയത്. അതിനാണ് പ്രാധാന്യവും. അവിടെയാണ് സാധാരണ ക്രിസ്ത്യാനികളുടെ പരാജയവും. ഞാൻ ക്രിസ്തുവിനോടുകൂടി ക്രുശിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടെങ്കിൽ മാത്രമേ ക്രിസ്തു നമ്മിൽ ജീവിക്കുകയുള്ളു.

വിമോചനത്തെക്കുറിച്ച് പൗലൂസിന്റെ ദർശനം വ്യക്തമാക്കുന്നതാണല്ലോ ഗലാത്യ ലേഖനം. യേശുക്രിസ്തുവാണ് വലിയ വിമോചകൻ. മനുഷ്യനെ അടിച്ചമർത്തി വച്ചിരിക്കുന്ന സകല ശക്തികളിൽ നിന്നും വ്യവസ്ഥിതികളിൽ നിന്നും യേശു വിമോചനം നൽകുന്നു. ഈ സ്വാതന്ത്ര്യം ദൈവമഹത്വത്തിനും സമൂഹ നന്മയ്ക്കും വേണ്ടി വിനിയോഗിക്കുവാനാണ്. സ്വന്തം ജീവിതാഭിലാഷങ്ങൾ നിറവേറ്റുവാനല്ല. ഗലാത്യ ലേഖനം 4-ാം അദ്ധ്യായത്തിൽ നാം വായിക്കുന്നത്, നിങ്ങൾ ദൈവമക്കൾ ആകുന്നു. അബ്ബാ പിതാവേ, എന്നു വിളിക്കുന്ന സ്വപുത്രന്റെ ആത്മാവിനെ ദൈവം നിങ്ങളുടെ ഹൃദയങ്ങളിൽ അയച്ചു. നീ ഇനി ദാസനല്ല, പുത്രനത്രേ എന്നാണ്. സ്വപുത്രന്റെ ആത്മാവ് നമ്മിൽ വസിക്കുമ്പോൾ നമുക്ക് വിമോചനം ലഭിക്കും. നാം ദൈവത്തെ അറിയും. വിശേഷാൽ ദൈവം നമ്മെ അറിഞ്ഞും ഇരിക്കുന്ന അവസ്ഥയിലാകും.

### എ. 1. ക്രിസ്തു എന്നിൽ ജീവിക്കുന്നു എന്ന് എന്തുകൊണ്ട് പൗലോസ് പറയുന്നു?

"എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നു" (ഫിലിപ്യർ 1:21). സാധാരണക്കാർക്ക് മരണം നഷ്ടമാണ്. ധനസമൃദ്ധിയുണ്ടായ കൃഷിക്കാരൻ തിന്നു കുടിച്ചു ആനന്ദിച്ചു (ലൂക്കോസ് 12:16-21).

അയാൾ മൂഢനാണ്. അയാൾക്ക് മരണം നഷ്ടം. സുഖലോലുപതയിൽ, ആഡംബര ജീവിതത്തിൽ, പടിപ്പുരയ്ക്കൽ കിടന്ന ദരിദ്രനെ മറന്ന ധനവാന് (ലൂക്കോ. 16:19–31) മരണം നഷ്ടം. കാരണം തീജ്വാലയിൽ കിടന്ന് വേദനിക്കുകയും ദാഹിക്കുകയുമാണ് മരണശേഷം. പക്ഷേ പൗലൂസിന് മരിക്കുന്നത് ലാഭവും ജീവിക്കുന്നത് ക്രിസ്തുവും. എന്തുകൊണ്ട്?

1. പൗലൂസിന്റെ ജീവിതാരംഭം ക്രിസ്തുവിലാണ്. ക്രിസ്തുവിലാകുന്നതിന് മുൻപുള്ള ജീവിതം ചേതമായിരുന്നു (ഫിലിപ്യർ 3:8). ദെമസ്കോസിലെ തെരുവിലാണ് പൗലൂസിന്റെ ജീവിതം തുടങ്ങുന്നത്. അവിടെ വച്ച് യേശു വിളിച്ചു. പൗലൂസിന്റെ കണ്ണു തുറന്നു. പുതിയ സൃഷ്ടിയായി. പഴയതിനെ ഉപേക്ഷിച്ചു. ജീവിതം ആരംഭിച്ചു.

2. പൗലൂസിന്റെ പിന്നീടുള്ള ജീവിതം മുഴുവനും ക്രിസ്തുവിനോടുകൂടിയായിരുന്നു. ക്രിസ്തുവിൽ നിന്നു വേർപെട്ട നിമിഷങ്ങൾ പോലും ഇല്ലായിരുന്നു. ഗലാത്യർ 2:20–ന്റെ ആരംഭത്തിൽ പറയുന്നത് ഇനി ജീവിക്കുന്നത് ഞാനല്ല എന്നാണ്. അത്രമാത്രം ക്രിസ്തുവുമായി വേർപിരിയാത്ത താദാത്മ്യം പ്രാപിച്ച ദൈനംദിന ജീവിതം (നമ്മുടെ ജീവിതമോ? ക്രിസ്തുവിൽ നിന്നകലെ ക്രിസ്തുവിനോടുകൂടി എപ്പോൾ ജീവിക്കുന്നു എന്ന് കണ്ടുപിടിക്കുവാൻ ഗവേഷണം വേണ്ടിവരും).

ചൈനയിലെ ഒരു ഗ്രാമപ്രദേശത്ത് എത്തിയ മിഷനറി ക്രിസ്തുവിന്റെ സ്നേഹം, കരുണ, ആർദ്രത എന്നിവയെല്ലാം വളരെ ഭംഗിയായി തന്റെ പ്രസംഗത്തിൽ വിവരിച്ചു. പ്രസംഗം കഴിഞ്ഞപ്പോൾ ഗ്രാമീണർ പറഞ്ഞു. അടിയങ്ങൾക്കദ്ദേഹത്തെ അറിയാം, അദ്ദേഹം ഇവിടെ താമസിച്ചിരുന്നു. ഇവിടെ വച്ച് മരിച്ചു. അദ്ദേഹത്തിന്റെ കല്ലറയും ഇവിടെയുണ്ട്. ശവക്കല്ലറയും മിഷനറിക്കു കാണിച്ചുകൊടുത്തു. സ്നേഹവാനായ ആർദ്രതയുണ്ടായിരുന്ന, കരുണ കാണിച്ച് അവരുടെയിടയിൽ പാർത്ത ഡോക്ടറെയാണ് അവർ യേശുവായി കണ്ടത്. യേശു ജീവിച്ച മനുഷ്യൻ.

3. പൗലൂസിന് ജീവിത ലക്ഷ്യവും അന്ത്യവും ക്രിസ്തുവായിരുന്നു. മുമ്പിലുള്ളതിനുവേണ്ടി ആഞ്ഞുകൊണ്ട് അവന്റെ നിമിത്തം എല്ലാം ഉപേക്ഷിച്ച് ചവറ് എന്ന് എണ്ണി അവനിൽ ഇരിക്കേണ്ടതിന്, അവന്റെ മരണത്തോട് അനുരൂപപ്പെടാൻ, ലക്ഷ്യവും അന്ത്യവുമെല്ലാം വ്യക്തമായി നിർവ്വചിക്കുന്നു പൗലൂസ് (ഫിലിപ്യർ 1:23). പൗലൂസിൽ നിന്നും കർത്താവിനെ എടുത്താൽ ശേഷിക്കുന്നത് ശൂന്യം.

4. പൗലൂസിന് മരണം ലാഭം. കൂടുതൽ സജീവമായ ബന്ധത്തിനുള്ള സാധ്യത തെളിയുകയാണ് മരണത്തോടുകൂടി. "വിട്ടുപിരിഞ്ഞ് ക്രിസ്തുവിനോടുകൂടി ഇരിപ്പാൻ എനിക്കാകാംക്ഷയുണ്ട്. അത് അത്യുത്തമമല്ലോ (2 കോരി. 8, എബ്രായ 12:14).

ചുരുക്കത്തിൽ ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു എന്നു പറയുമ്പോൾ പൗലൂസ് തന്റെ ജീവിതാനുഭവം പങ്കുവയ്ക്കുകയാണ്. ആരംഭം മുതൽ അവസാനം വരെയും അതിനുശേഷവും ക്രിസ്തുവിൽ തന്നെ.

## ബി. 1. ദൈനംദിന ജീവിതവും ക്രിസ്തുവിൽ ജീവിക്കുന്നതും

ക്രിസ്തീയ ജീവിതം ചലിക്കുന്നതാണ്. അത് ഭൂതകാലം മറക്കാത്തതും ഭാവിയിലേക്ക് തുറക്കുന്നതുമാണ്.

യുഗാന്തവീക്ഷണ ദൈവശാസ്ത്രം എല്ലാ ലൗകിക കാര്യങ്ങളും അവസാനിക്കുമ്പോൾ നടക്കുന്ന അന്ത്യ സംഭവങ്ങളെ മാത്രം സ്പർശിക്കുന്നതല്ല. വർത്തമാന കാലത്തിന്റെ അർത്ഥത്തിന് അടിസ്ഥാനവും വർത്തമാനത്തെ ഭാവിയിലേക്ക് തള്ളിമാറ്റുന്നതുമായ ഭാവിയെക്കുറിച്ചുള്ള സങ്കല്പവുമാണ് യുഗാന്ത്യവീക്ഷണം. വർത്തമാനത്തിന് പകരമാകില്ല ഭാവിയെക്കുറിച്ചുള്ള സങ്കല്പം. ദൈവരാജ്യത്തിന്റെ സ്വാധീനവും ഭാവിയുടെ ഫലവും ഒക്കെ ഏറ്റവും കൂടുതൽ അനുഭവവേദ്യമാകേണ്ടത് വർത്തമാനകാലത്തെ പ്രേഷിത പ്രവർത്തനങ്ങളിലൂടെയാണ്.

വരുവാനുള്ള യുഗം ക്രിസ്തുവിൽ ഉദ്ഘാടനം ചെയ്യപ്പെട്ടു. ആ യുഗത്തിൽ അനുഭവിപ്പാനുള്ള അനുഗ്രഹങ്ങൾ പലതും ഇന്ന് ക്രിസ്തുവിൽ വസിക്കുന്ന വിശ്വാസികൾക്ക് അനുഭവവേദ്യമാണ്. ഒരു ക്രിസ്തീയ വിശ്വാസി മരണത്തിൽ നിന്നും ജീവനിലേക്കും അന്ധകാരലോകത്തിൽ നിന്നു ക്രിസ്തുവിന്റെ പ്രകാശലോകത്തിലേക്കും പ്രവേശിച്ചിട്ടുള്ളവനാണ്. ഒരുവൻ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയാകുന്നു (ഗലാത്യ 1:4, 2 കോരി. 5:17).

മനുഷ്യൻ ഒരേ സമയം പല യുഗങ്ങളിലും കഴിയുന്നവനാണ്, കഴിയേണ്ടവനാണ്. തിന്മയുടെയും സാത്താന്റെയും ആധിപത്യത്തിൽ നിന്നു വിമുക്തനായെങ്കിലും പോരാട്ടം തുടരുന്നു. ദൈവരാജ്യത്തിലേക്കു കടന്നുവെങ്കിലും ദൈവരാജ്യം വരേണമേ എന്ന് നിത്യം പ്രാർത്ഥിച്ചുകൊണ്ട് അതിന്റെ പൂർണ്ണതയ്ക്കായി പ്രതീക്ഷാപൂർവ്വം കാത്തിരിക്കുന്നു.

പുനരാഗമനത്തിന് പൗലൂസ് ഉപയോഗിച്ചിരിക്കുന്ന ഒരു പദം 'പറൂസിയ' എന്നാണ്. അർത്ഥം സാന്നിദ്ധ്യം / Presence എന്നും ആഗമനം എന്നും. രണ്ടാമത്തെ പദം "അപ്പോക്കാലിപ്സ്" (Apocalypse). അർത്ഥം അനാച്ഛാദനം. രണ്ടിലും വർത്തമാനവും ഭാവിയും അടങ്ങിയിരിക്കുന്നു. ക്രിസ്തു ഇപ്പോഴും ഉണ്ട്. രാജാവായി അവിടുന്ന് ഭരണം നടത്തുന്നു. അവിടുത്തെ രാജത്വവും വല്ലഭത്വവും പൂർണ്ണമായി വെളിപ്പെടുന്നത് പുനരാഗമനത്തിലായിരിക്കും. എല്ലാ നാവും യേശുവിനെ കർത്താവ് എന്ന് ഏറ്റുപറയും. എല്ലാ മുഴങ്കാലും അവിടുത്തെ മുമ്പാകെ വണങ്ങും (ഫിലി

പ്യർ 2:10, 11). അത് ഒരു പ്രാപഞ്ചിക സംഭവം. അതിലേക്ക് നയിക്കുവാനും നടന്നടുക്കുവാനും വർത്തമാനകാലം പ്രയോജനപ്പെടുത്തണം.

ത്രിത്വ വിശ്വാസത്തിലൂന്നിയ ക്രിസ്തീയ സാമൂഹിക പ്രവർത്തനങ്ങൾ യുഗാന്തവീക്ഷണത്തെ കുറച്ചുകൂടി ഭംഗിയായി വിശദീകരിക്കും. ഈ വിശദീകരണം ഏറ്റവും ഭംഗിയായി നിർവഹിച്ചുകൊണ്ടിരിക്കുന്നത് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ്. ത്രിത്വവിശ്വാസമനുസരിച്ച് ഏക ദൈവത്തിൽ തന്നെ ഒരു സമൂഹമുണ്ട്. A Society within the Godhead. ആ സമൂഹത്തിലെ ബന്ധങ്ങളിൽ തുല്യതയുണ്ട്. ആ ദൈവിക ജീവിതം പങ്കിടുവാനാണ് മനുഷ്യനെ വിളിക്കുന്നത്. നിത്യമായ സ്നേഹത്തിന്റെ നിലയ്ക്കാത്ത പ്രവർത്തനമാണ് യുഗാന്ത്യ വീക്ഷണ ദൈവശാസ്ത്രം. Eternal love of the Holy Trinity in eternal action. ഈ നിലയ്ക്കാത്ത പ്രവർത്തനം ദൈനംദിന ജീവിതത്തിലൂടെ സാധ്യമാകുന്നത് ദൈവം മനുഷ്യനിൽ ജീവിക്കുമ്പോൾ മാത്രമാണ്.

## സി. ക്രിസ്തു എന്നിൽ ജീവിക്കുന്നത് സഭയുടെ ദൈനംദിന പ്രവർത്തനങ്ങളിലൂടെ

മനുഷ്യൻ ഒരു സമൂഹ ജീവിയാണെന്ന് നമുക്കറിയാം. എന്തുകൊണ്ട് മനുഷ്യൻ സമൂഹജീവിയായി? തന്റെ താല്പര്യങ്ങളും ചിന്താരീതികളും വച്ചുപുലർത്തുന്നവരുമായുള്ള സൗഹൃദമാണ് മനുഷ്യന് ഏറ്റവും സുരക്ഷിതത്വവും സംതൃപ്തിയും നൽകുന്നത്. ശിലായുഗത്തിൽ പോലും പരസ്പരമുള്ള സുരക്ഷിതത്വത്തിന് മനുഷ്യൻ ഒത്തുകൂടി. പിന്നീട് ആ ഒത്തുചേരൽ ആദായത്തിനും ആനന്ദത്തിനുമായി. അത് വളർന്ന് ഗൂഢസംഘങ്ങളായി. അവയ്ക്ക് ശപഥങ്ങളും നിയമാവലികളും ഉണ്ടായി. അവയിൽ പലതും വർഗ്ഗീയ സംഘടനകളായി. പാഠഭേദങ്ങൾ ക്ലബ്ബുകളായി, ഗുണ്ടാപ്പടകളായി. എന്നാൽ ഇവയിലൊന്നും മനുഷ്യൻ ആഗ്രഹിച്ച തരത്തിലുള്ള സുഖമോ സൗകര്യമോ സംതൃപ്തിയോ ലഭിച്ചില്ല. ഇവയൊക്കെ ഒരു പരിധി വരെയെങ്കിലും ചിലർക്ക് പരിധിക്കപ്പുറവും മനുഷ്യന് ലഭിച്ചത് സഭകളിൽ കൂടിയാണ്.

മേല്പറഞ്ഞ എല്ലാ ഒത്തുചേരലുകളും മാനുഷിക പ്രചോദനങ്ങളിൽ നിന്നും സംഭവിച്ചതാണ്, ഒന്നൊഴിച്ച്. സഭ മാത്രം രൂപപ്പെട്ടത് ദൈവിക പ്രചോദനത്തിൽ നിന്നുമാണ്. ക്രിസ്തീയ സഭയുടെ തലയും മൂലക്കല്ലും ക്രിസ്തുവാണ്. ക്രിസ്തു സഭയിൽ ജീവിക്കുന്നു. ക്രിസ്തു ജീവിക്കുന്ന സഭയാകുന്ന ശരീരത്തിന്റെ അവയവങ്ങളാണ് മനുഷ്യർ. ഒരു ക്രിസ്ത്യാനി സഭയിൽ ചേരുന്നത് മറ്റുള്ളവരോട് ചേർന്ന് ദൈവത്തിന്റെ അതിരുകളില്ലാത്ത സ്നേഹവും കരുണയും ഓർത്ത് അവനെ ആരാധിക്കുവാനാണ്.

മനുഷ്യനിലെ ശത്രുതയെ കുരിശിൽ കൊന്നൊടുക്കിയ യേശു ഐക്യം സാധിച്ചു. നിരപ്പുണ്ടാക്കി. പഴയനിയമകാലത്ത് ഒരു ശരീരം സാധ്യമായില്ല. പുതിയനിയമത്തിലെ കുരിശിലെ നിരപ്പിലൂടെ അത് സാധിതമായി. ഇസ്രയേൽ ഒരു കൂട്ടമായിരുന്നു. അത് വളർന്നു. കൂട്ടമായി തന്നെ. കൂട്ടായ്മയായില്ല. പുതിയനിയമത്തിലെ വളർച്ച കൂട്ടായ്മയിലാണ്. ഏകശരീരത്തിലാണ് ബാബിലോണിൽ നിന്നു പുറത്തുവന്ന് യേരുശലേം കെട്ടിപ്പടുക്കുവാനാണ് ക്രൂശ് വിളിക്കുന്നത്. ആ യേരുശലേം പണിയപ്പെടുന്നത് ദൈനംദിന ജീവിതത്തിലൂടെയാണ്. ഒരു ക്രിസ്ത്യാനിയിൽ ക്രിസ്തു ജീവിക്കുന്നുവോ എന്ന് മനസ്സിലാക്കുവാൻ അവന്റെ സഭയിലേക്ക് നോക്കിയാൽ മതി. ക്രിസ്തു ജീവിക്കുന്നുവെങ്കിൽ സഭ എങ്ങനെ ആയിരിക്കും.

1. സഭ ആരാധനയിലൂടെ ദൈവനാമം മഹത്വപ്പെടുത്തുന്നതിന്. സത്യത്തിലും ആത്മാവിലും വേണമല്ലോ ആരാധിക്കുവാൻ. "നിന്റെ നാമം പരിശുദ്ധമാക്കപ്പെടണമേ" എന്നാണല്ലോ എപ്പോഴും ഉരുവിടുന്നത്. ദൈവനാമം – ദൈവത്തിന്റെ ആളത്വം അഥവാ സ്വഭാവം വിശുദ്ധിയാണ്. ധാർമ്മികതയാണ്. നീതി നടപ്പാക്കലാണ്. നമ്മുടെ ഹൃദയം അവന്റെ ആലയമാകുമ്പോൾ വിശുദ്ധി, നീതി ഇവയിൽ അധിഷ്ഠിതമായ ധാർമ്മികത നമ്മിൽ നിന്നും മറ്റുള്ളവർക്ക് അനുഭവിക്കാൻ സാധിക്കുകയാണ്.

2. സഭ കൂട്ടായ്മയാണ്. പരസ്പരം പ്രാർത്ഥനയും സഹായവും നമുക്കാവശ്യമാണ്. എല്ലാവർക്കും മറ്റുള്ളവരെക്കുറിച്ച് ഉത്തരവാദിത്വമുണ്ട്. അത് വ്യക്തമാക്കാനാണ് പൗലൂസ് സഭയെ ക്രിസ്തുവിന്റെ ശരീരമായി ചിത്രീകരിക്കുന്നത്. കൈകൾക്ക് ചുണ്ടുകളോട് ബാധ്യതയുണ്ട്. കണ്ണും കാതും ഒരുമിച്ച് പ്രവർത്തിക്കണം. അങ്ങനെ എല്ലാ അവയവങ്ങളും. സ്വർഗ്ഗത്തിലെ കൂട്ടായ്മ ഭൂമിയിൽ വരണം. ത്രിത്വകൂട്ടായ്മ. കൂട്ടായ്മയുടെ മതമാണ് ക്രിസ്തുമതം. എന്റെ നാമത്തിൽ രണ്ടോമൂന്നോ പേർ കൂടിയാൽ അവരുടെ മധ്യത്തിൽ ഞാനുണ്ട് (മത്തായി 18:20) എന്ന് പറഞ്ഞാൽ മേല്പറഞ്ഞ കൂട്ടായ്മയിലാണ് സാന്നിധ്യം. സാമൂഹികബന്ധങ്ങൾ സ്നേഹം, നീതി ഇവയാൽ അരക്കിട്ടുറപ്പിക്കുമ്പോൾ മനുഷ്യരിൽ ക്രിസ്തു ജീവിക്കുന്നു എന്നതിന് തെളിവാകും.

3. സഭ വിശ്വാസം ഉറപ്പിക്കാൻ. വിശ്വാസങ്ങളുടെ വൈജാത്യം വെളിവാക്കാനല്ല, വിശ്വാസങ്ങളിലെ ഏകത്വം കണ്ടുപിടിക്കുവാനാണ്. ആഭ്യന്തര മിഷനുകളുടെ ഉദ്ദേശ്യ ലക്ഷ്യങ്ങൾ അതായിരിക്കണം. പ്രാർത്ഥനായോഗം, പ്രഭാഷണം, അദ്ധ്യയനം, സാക്ഷ്യം, ചർച്ച ഇവയെല്ലാം അതിലേക്കു നയിക്കണം. ക്രിസ്തുവിൽ ജീവിക്കുന്ന വിശ്വാസികളുടെ സമൂഹത്തിനു മാത്രമേ അങ്ങനെയൊരു ചിന്താഗതി പുലർത്തുവാൻ സാധിക്കുകയുള്ളൂ.

4. സഭ സേവനത്തിനുള്ള മാധ്യമം. സേവിക്കുവാൻ വേണ്ടി വിളിച്ചു വേർതിരിക്കപ്പെട്ടവരാണ് സഭാമക്കൾ. We are saved to serve. ഒരുപാടു കാര്യങ്ങൾ ചെയ്യാനുണ്ട്. വേല ധാരാളം. ആത്മാർത്ഥതയുള്ള വേല ക്കാരോ ചുരുക്കം. ധാർമ്മിക, സാമൂഹിക, സാമ്പത്തിക പ്രശ്നങ്ങളാണ് ചുറ്റുപാടും. അവയ്ക്ക് പരിഹാരം കണ്ടുപിടിക്കേണ്ടത് അവശ്യം ആവ ശ്യമാണ്. ഇന്നത്തെ ലോകം സഹായത്തിനുവേണ്ടി ഞരങ്ങുന്നു.

5. സഭ സുവിശേഷം പറയുവാൻ. ലോകം മുഴുവൻ സുവിശേഷം അറിയിക്കേണ്ടത് സഭയുടെ ദൗത്യമാണ്. യേശു ജീവിക്കുന്ന സുവിശേ ഷകർ ഉണ്ടാവണം. ലോകത്തിന് ക്രിസ്തുവിനെയാണ് ആവശ്യം. ആദിമ സഭയ്ക്ക് വേദപുസ്തകമോ, സെമിനാരിയോ, റേഡിയോ, ടി. വി. യോ, വാഹനങ്ങളോ ഇല്ലായിരുന്നു. പക്ഷേ ഒന്നുണ്ടായിരുന്നു; പരിശുദ്ധാത്മ ശക്തി (അ. പ്ര. 1:8). സുവിശേഷം നാനാദിക്കിലേക്കും പടർന്നു. ആധു നിക സഭയ്ക്ക് മനുഷ്യനിർമ്മിതമായ ഒരുപാട് സാധ്യതകൾ ഉണ്ട്. മനു ഷ്യന്റെ സാമർത്ഥ്യവും കഴിവുകളും വർദ്ധിച്ചു. എന്നാൽ ആത്മാവിന്റെ ശക്തി ഉപേക്ഷിക്കപ്പെട്ടു. മനുഷ്യശക്തിയിലാണ് കൂടുതൽ ശ്രദ്ധ. അതു മൂലം സഭയ്ക്ക് കാലവിളംബം സംഭവിക്കുന്നു. എന്റെ കാലുകൾ യേശു വിന്റെ കാലുകളാവണം. എന്റെ കൈകൾ യേശുവിന്റെ കരങ്ങളാവണം. അതിന് യേശു എന്നിൽ ജീവിക്കണം.

6. സഭ മനുഷ്യത്വം വ്യാപകമായി വെളിപ്പെടുത്തുവാൻ. മനുഷ്യരും മനുഷ്യത്വവും ആധുനിക ലോകത്ത് വിരളമായിക്കൊണ്ടിരിക്കുന്നു. പണ്ടാരോ ഉച്ചസമയത്ത് ചന്തസ്ഥലത്തു കൂടി മെഴുകുതിരി കത്തിച്ചു പിടിച്ച് മനുഷ്യരെ തെരഞ്ഞതുപോലെ ഇന്നു ചെയ്യേണ്ടിയിരിക്കുന്നു.

നാം നമ്മുടെ സഹോദരങ്ങളുടെ സംരക്ഷകരാണ്. മനുഷ്യത്വത്തിന്റെ രൂപരേഖ ഹൃദയഭിത്തികളിൽ വരയ്ക്കുകയായിരുന്നു നല്ല ശമരിയാക്കാ രന്റെ കഥയിലൂടെ യേശു. 'ഈ ചെറിയവരിൽ ഒരുത്തന് ചെയ്യാത്തത് എനിക്കു ചെയ്യാത്തത്' (മത്തായി. 25:45) എന്നതിലൂടെ യേശു പറയാ നാഗ്രഹിച്ചത് മനുഷ്യന്റെ മനുഷ്യത്വമില്ലായ്മയാണ്. യേശുവിൽ ജീവി ച്ചാൽ മാത്രമേ മനുഷ്യൻ മനുഷ്യനാവുകയുള്ളു. യേശു പൂർണ്ണ മനു ഷ്യനായി ജീവിച്ചത് അത് മനുഷ്യകുലം ആവർത്തിക്കുവാനാണ്.

## ഡി. ക്രിസ്തുവിൽ ജീവിക്കുന്നതും ആത്മാവിൽ ജീവിക്കുന്നതും

ക്രിസ്തുവിജ്ഞാനീയത്തോട് ചേർന്ന് പഠിക്കേണ്ടതാണ് വിശുദ്ധാത്മ വിജ്ഞാനിയം. ഇവ രണ്ടും ഒരു നാണയത്തിന്റെ ഇരു വശങ്ങൾ പോലെ. Life in Christ നെ Life in spirit ആയും മനസ്സിലാക്കാം. സഭ ക്രിസ്തുവിന്റെ ശരീരമായിരിക്കുന്നതുപോലെ പരിശുദ്ധാത്മാവിൽ വസിക്കുന്ന സമൂഹവു മാണ്.

### (1) ക്രിസ്തുവും പരിശുദ്ധാത്മാവും

1. ക്രിസ്തുവും ആത്മാവും ജീവൻ നൽകുന്നു (റോമർ 6:23, 2 കോരി. 3:6).

2. ക്രിസ്തുവും ആത്മാവും വിശ്വാസികളുടെ ഹൃദയങ്ങളിൽ വസിക്കുന്നു (റോമർ 8:10).

3. ക്രിസ്തുവിൽ കൂടിയും ആത്മാവിൽ കൂടിയും സ്വാതന്ത്ര്യം ലഭിക്കുന്നു (ഗലാ. 2:4).

4. ക്രിസ്തുവിലും ആത്മാവിലും വിശ്വസിക്കുന്നവർക്ക് സമാധാനം ഉണ്ട് (ഫിലി. 4:7, റോമർ 14:17).

5. ക്രിസ്തുവിൽ കൂടിയും ആത്മാവിൽ കൂടിയും ദൈവസ്നേഹം ലഭിക്കുന്നു (റോമർ 5:5, 5:39).

### (2) പരിശുദ്ധാത്മാവ് ഒരു ആളത്തം

കേവലം ഒരു ചൈതന്യമായല്ല വി. പൗലൂസ് ആത്മാവിനെ മനസ്സിലാക്കിയത്. ക്രിസ്തുവിനെപ്പോലെയുള്ള ഒരു ആളത്വമാണ് പരിശുദ്ധാത്മാവ്. ആളത്തത്തിന്റെ ഘടകങ്ങളായ വിചാരം, വികാരം, ഇച്ഛാശക്തി, എന്നിവ ആത്മാവിനും ഉണ്ട്. ആത്മാവ് സകലത്തേയും ദൈവത്തിന്റെ ആഴങ്ങളെയും ആരായുന്നു. 2 കോരി. 2:10. ആത്മാവ് വചനങ്ങൾ ഉപദേശിക്കുന്നു (1 കോരി. 2:23). ദൈവത്തിന്റെ ആത്മാവിനെ ദുഃഖിപ്പിക്കരുത് (എഫേ. 4:30).

### (3) ആത്മാവിന്റെ കൃപാവരങ്ങൾ നിത്യജീവിതത്തിൽ

1 കോരി. 12–14 വരെയുള്ള അദ്ധ്യായങ്ങൾ ആത്മാവിന്റെ കൃപാവരങ്ങളെ വിവരിക്കുന്നു. പരിശുദ്ധാത്മാവിൽ അല്ലാതെ യേശു കർത്താവ് എന്ന് പറയുവാൻ സാധിക്കില്ല. കൃപാവരങ്ങളിൽ വ്യത്യാസമുണ്ട്. ആത്മാവ് ഒന്നു മാത്രം. അത് ഐക്യത്തിലേക്കു നയിക്കുന്നു. ശുശ്രൂഷകളിൽ വ്യത്യാസമുണ്ട്. കർത്താവ് ഒരുവൻ. ഐക്യത്തിന്റെ ആത്മാവിന്റെ ബഹിർസ്ഫുരണമാണ് കൃപാവരങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായ സ്നേഹം. സ്നേഹത്തിന്റെ നിർവചനം 1 കോരി. 13:4–7 വരെ. ഒരുവൻ ആത്മാവിലായാൽ ദൈനംദിന ജീവിതത്തിൽ ഈ സ്നേഹം ആചരിക്കുവാൻ ഉത്സാഹിക്കും. സ്നേഹം മാത്രം അല്ല, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നീ ഫലമെല്ലാം പുറപ്പെടുവിക്കുകയും ചെയ്യും.

## ഉപസംഹാരം

'ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു. ക്രിസ്തുവിലായാൽ പുതിയ ആദർശങ്ങൾ, പുതിയ ആഗ്രഹങ്ങൾ, പുതിയ മോഹങ്ങൾ, പുതിയ സാധ്യതകൾ, പുതിയ ലക്ഷ്യങ്ങൾ എല്ലാം പുതിയവയാകും. It is totally a new life. ജീവിതം ജീവിക്കാനുള്ളതാണ്. എല്ലാ ജീവിതവും ക്രിസ്തുവിൽ ആത്മാവിൽ പുതിയവയാകട്ടെ.

*(2009 മെയ് മാസം 22-24 വരെ ബ്രഹ്മവാറിൽ നടന്ന നാംസിന്റെ 49-ാമത് സമ്മേളനത്തിലെ ക്ലാസ്സിന്റെ സംക്ഷിപ്ത രൂപം)*



# പ്രേഷിത പ്രവർത്തനത്തിലെ സാധ്യതകളും വെല്ലുവിളികളും

## ഡോ. പി. എം. തോമസ്

"മിതവും അപൂർണവുമായ ഒരു ആശയം ക്രിസ്തുവിനെക്കുറിച്ച് നാം എല്ലാവരും വച്ചുപുലർത്തുന്നു. അത് നമ്മുടെ സ്വയ താല്പ്പര്യപ്രകാര മാണ്."
– തോമസ് മെർട്ടൻ

വി. പൗലോസിന്റെ ക്രിസ്തുവിജ്ഞാനീയത്തിലെ അതിപ്രധാനമായ ഒരു പദപ്രയോഗമാണ് 'ക്രിസ്തുവിൽ' എന്നുള്ളത്. ഈ പ്രയോഗം സ്ഥല കാല അർത്ഥത്തിലാണോ അതോ ആദ്ധ്യാത്മിക അർത്ഥത്തിലാണോ എന്നതിനെപ്പറ്റി വ്യത്യസ്ത ചിന്താഗതികളുമുണ്ട്. എന്നാൽ ഇതിൽ ഒരു അടിസ്ഥാന പ്രമാണം അടങ്ങിയിട്ടുണ്ട്. ക്രിസ്ത്യാനിയായ പൗലോസിന്റെ ചരിത്രം മുഴുവനും ഏക വാക്യത്തിലാക്കി ചുരുക്കിയാൽ നമുക്ക് ലഭിക്കുന്ന വാക്യമാണ് "ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു."

വിശദീകരണം തേടുന്നതിന് മുമ്പ് പൗലോസിന്റെ ജീവിതകാലം മനസിലാക്കണം. പൗലോസ് കിലിക്യാ നാട്ടിന്റെ തലസ്ഥാനമായ തർസോസിൽ ജനിച്ചു. അത് ചിറ്റാസ്യയിലെ ഒരു പ്രധാന പട്ടണമായിരുന്നതു കൂടാതെ അവിടെ വിശ്വവിശ്രുതമായിരുന്ന ഒരു സർവ്വകലാശാലയുമുണ്ടായിരുന്നു. പൗലോസ് തർസോസിലും യെരുശലേമിലും വിദ്യ അഭ്യസിച്ചു. തർസോസിലെ സർവ്വകലാശാലയിൽ റാബി ഹില്ലേൽ എന്ന മഹാഗുരുവിന്റെ ശിഷ്യനായ ഗമാലിയേലിന്റെ ശിഷ്യത്വം സ്വീകരിച്ചു. അന്ന് സ്തോയിക് ചിന്താഗതി ഏറ്റവും പ്രബലമായിരുന്ന കാലഘട്ടമായിരുന്നു. സ്തോയിക് ചിന്തയുടെ അടിസ്ഥാനം ഇതാണ്. ദൈവം ഊർജ്ജമാണ്, അന്തര്യാമിയാണ്, പ്രപഞ്ച സൗന്ദര്യത്തിൽ പ്രകാശിക്കുന്ന പ്രപഞ്ചയുക്തിയാണ്. ജീവിതസുഖങ്ങളിൽ മുഴുകുകയല്ല ധർമ്മം, സർവ്വവും സഹിക്കുകയും നേരിടുകയുമാണ് മനുഷ്യൻ ചെയ്യേണ്ടത്. ഈ അന്തരീക്ഷത്തിലാണ് പൗലോസെന്ന ശൗൽ തന്റെ ജീവിതക്രമം ചിട്ടപ്പെടുത്തിയത്. പൗലോസിന്റെ സഹപാഠിയായിരുന്നു സ്തേഫാനോസ്. സ്തേഫാനോസ് സ്റ്റോയിസത്തിന്റെ വിമർശകനായിരുന്നു. പ്രപഞ്ചയുക്തിയാലല്ല ദൈവത്തെ തിരയേണ്ടത്. ഹൃദയത്തിന്റെ നൈർമല്യത്തിലൂടെ വേണമെന്ന് വാദിച്ചു.

ശൗലും സ്തേഫാനോസും രണ്ട് ഊർജ്ജസ്വലമായ തട്ടുകളായി നിലകൊണ്ടു. സ്തേഫാനോസ് യേശുവിനെ കണ്ടിട്ടുണ്ട്. അതുകൊണ്ടാണ്

അ. പ്ര. 6:8-ൽ പറയുന്നപ്രകാരം കൃപയും ശക്തിയും നിറഞ്ഞവനായി തീർന്നത്. പൗലോസ് യേശുവിനെ നേരിട്ട് കണ്ടിട്ടില്ല എന്നാണ് അഭിജ്ഞമതം. സ്തേഫാനോസിനോട് തർക്കിച്ച് വിജയിക്കാൻ ശൗലിന് സാധിച്ചിരുന്നില്ല. അത് അവർ തമ്മിലുള്ള ശത്രുതയ്ക്ക് കാരണമാവുകയും ചെയ്തു. ശൗലിന്റെ മത തീക്ഷ്ണത എത്തിയത് സ്തേഫാനോസിന്റെ കൊലയിലും ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിലും. സ്തേഫാനോസിന്റെ വധം ശൗലിനെ ഉലച്ചിരുന്നു എന്നത് വാസ്തവം. എ. ഡി. 32-ലാണ് ശൗലിന്റെ മാനസാന്തരം. തുടർന്ന് അദ്ദേഹം ക്രിസ്തീയ വിശ്വാസത്തിന്റെ തേരാളിയാകുന്നു. പൗലോസിന്റെ ഏറ്റവും വലിയ പ്രത്യേകത കറയില്ലാത്ത വിശ്വാസമാണ്.

ഗാൾ എന്ന സ്ഥലനാമത്തിൽ നിന്നാണ് ഗലാത്യ എന്ന പേരുണ്ടായത്. ബി. സി. 278-ൽ കെൽടിക് വർഗക്കാരായ ഒരു വിഭാഗം ഏഷ്യാമൈനറിൽ കുടിയേറിപ്പാർത്തു. ആ ഭൂവിഭാഗമാണ് ഗലാത്യ. സർ വില്യം റാംസെ പറയുന്നത് ആദ്യ ക്രിസ്ത്യാനികൾ എല്ലാവരും യഹൂദന്മാർ ആയതുകൊണ്ട് ജാതികൾ സഭയിൽ ചേർന്നപ്പോൾ അവരോടുള്ള യഹൂദ ക്രിസ്ത്യാനികളുടെ തർക്കം തീർക്കുന്നതിലേക്കാണ് ഗലാത്യ ലേഖനം എഴുതിയിരിക്കുന്നതെന്നത്രെ.

'ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു' എന്നതിന് മിഷൻ പ്രവർത്തനത്തിലെ സാംഗത്യമാണല്ലോ അന്വേഷിക്കേണ്ടിയിരിക്കുന്നത്. ഇതിനൊരു പ്രത്യേക അർത്ഥം കൂടിയുണ്ട്. ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകും എന്ന തത്വത്തിൽ കൂടി വേണം ഇതിനെ വീക്ഷിക്കാൻ. ഫിലി. 1:21-ൽ പറയുന്നു, എനിക്ക് ജീവിക്കുന്നത് ക്രിസ്തുവെന്ന്. ഒരു തിയറിയുടെ വളർച്ചയാണ് നമുക്ക് ഇവിടെ കാണാവുന്നത്.

പൗലോസിനെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിൽ എന്നത് കേവലം ഒരു വ്യക്തിഗത മാസ്മരികതയുടെ അനുഭവമല്ല. ക്രിസ്തു എന്ന പ്രാപഞ്ചിക പുരുഷനു വിധേയമാകുന്ന അനുഭവമാണ്. ആ അനുഭവം ഇപ്പോൾ ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലാണ് വിശ്വാസികൾ അനുഭവിക്കുന്നതും വളരുന്നതും. ക്രിസ്തുവുമായി ചേരുക, ക്രിസ്തുവിൽ വളരുക എന്നെല്ലാം പറയുമ്പോൾ ക്രിസ്തുവിൽ ലയിക്കുക എന്ന ആശയമല്ല. ക്രിസ്തുവിനോടുള്ള ബന്ധത്തിൽ നമ്മുടെ ആളത്തത്തിന്റെ നന്മയും ഉണ്മയും യഥാർത്ഥമാകുക എന്നാണർത്ഥം. ക്രിസ്തുവിൽ വസിക്കുന്നതും വളരുന്നതും വിശ്വാസത്താലാകുന്നു. ആ വിശ്വാസത്തിന്റെ അടിസ്ഥാനം യേശുക്രിസ്തുവിന്റെ ക്രൂശുമരണവും, ക്രൂശിൽ വെളിവായ ദൈവസ്നേഹവുമാണ്. ആ യാഥാർത്ഥ്യം വിശ്വാസിയുടെ ജീവിതത്തിൽ ഉളവാകുമ്പോഴാണ് ക്രിസ്തീയ ജീവിതം ആരംഭിക്കുന്നത്.

നാം പ്രേഷിതവൃത്തി എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ആദിമ കാലത്തെ സുവിശേഷഘോഷണമാണ്. ആദ്യ സഭയിൽ പ്രസംഗിപ്പാൻ പ്രാപ്തിയുള്ളവരെല്ലാം സുവിശേഷകരായിരുന്നു (എഫേ. 4:11–13). ഒരു സുവിശേഷകന് അവശ്യം വേണ്ട ഘടകങ്ങൾ 2 തീമോ. 4:5–ൽ പറയുന്നുണ്ട്. "നീയോ സകലത്തിലും നിർമദൻ ആയിരിക്ക, കഷ്ടം സഹിക്ക, സുവിശേഷകന്റെ പ്രവൃത്തി ചെയ്ക, നിന്റെ ശുശ്രൂഷ നിറപടിയായി നിവർത്തിക്ക."

ഒന്നാമത് നിർമദം – മദമില്ലായ്ക – അഹങ്കാരമില്ലായ്ക, ഒരു മിഷനറിക്ക് ഇത് അത്യാവശ്യ ഘടകമാണ്. ഇതിന് സുബോധം എന്നു കൂടി അർത്ഥമുണ്ട് (1 തെസ. 5:6). രണ്ടാമതായി കഷ്ടം സഹിക്കണം. ഒരു മിഷണറി കഷ്ടം സഹിക്കേണം എന്നതുകൊണ്ട് അർത്ഥമാക്കേണ്ടത് ജീവിതത്തിലെ അനുഭവങ്ങളാണ്. പ്രേഷിതന്റെ അനുഭവങ്ങൾ ഗുണവും ദോഷവും നിറഞ്ഞതാണ്. ഒറീസയിലെ ഗ്രഹാം സ്റ്റെയിനെ ഇവിടെ ഓർക്കുക. ഈ അടുത്ത കാലത്തുണ്ടായ അനുഭവങ്ങളും മറക്കാവുന്നതല്ല. ഇതു തളരാനുള്ളതല്ല. മൂന്നാമതായി സുവിശേഷകന്റെ പ്രവൃത്തി ചെയ്ക. സുവിശേഷകൻ / പ്രേഷിതൻ അനുഷ്ഠിക്കേണ്ട അഞ്ചു ധർമ്മങ്ങളെ നമുക്ക് തിരിച്ചെടുക്കാവുന്നതാണ്.

1. ഓരോരുത്തൻ മറ്റുള്ളവനെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് എണ്ണുവിൻ (ഫിലി. 2:3). പരസ്പര ബഹുമാനം പ്രേഷിത പ്രവൃത്തികൾക്ക് അവശ്യമാണ്.

2. പ്രിയനെ നന്മയല്ലാതെ തിന്മ അനുകരിക്കരുത് (3 യോഹ. 11). ക്രൂശിനെ ലക്ഷ്യമാക്കി സഞ്ചരിക്കുന്ന പ്രേഷിതന് അനുകരിക്കാനുള്ളത് നന്മ മാത്രം. നന്മ ചെയ്യാൻ നിനക്കു പ്രാപ്തിയുള്ളപ്പോൾ അതിനു യോഗ്യന്മാരായിരിക്കുന്നവർക്ക് ചെയ്യാതിരിക്കരുത് (സദൃ. 3:27).

3. ക്രിസ്തുവിൽ ഹൃദയം തണിപ്പിക്ക (ഫില. 20). മനസ്സിന്റെ സ്വസ്ഥത കൈവരിക്കുക. യേശു പ്രേഷിത പ്രവൃത്തിക്കായി ശ്ലീഹന്മാരെ അയച്ചപ്പോൾ പറഞ്ഞത് 'ചെന്നായ്ക്കളുടെ നടുവിൽ കുഞ്ഞാടുകളെപ്പോലെ ഞാൻ നിങ്ങളെ അയക്കുന്നു' എന്നാണ്. എപ്പോഴും നമുക്ക് പ്രതിസന്ധികൾ നേരിടേണ്ടതുണ്ട്. ഇവിടെ നാം പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരാകണം. പാമ്പ് എടുത്തു ചാടി പ്രവർത്തിക്കുകയില്ല. ബുദ്ധിപൂർവ്വമാണ് അതിന്റെ നീക്കം. വ്യർത്ഥതയോടു പൊരുതാനുള്ളതല്ല, യഥാർത്ഥ പ്രശ്നത്തോടാണ് നാം പ്രതികരിക്കേണ്ടത്.

4. ശുദ്ധഹൃദയം, നല്ല മനസാക്ഷി, നിർവ്യാജ വിശ്വാസം എന്നിവയാൽ ഉളവാകുന്ന സ്നേഹം പുറപ്പെടുവിക്കണം (1 തിമോ. 1:3). ഒരു പ്രേഷിതൻ സ്നേഹം പുറപ്പെടുവിക്കണം. വ്യർത്ഥതയുടെയോ നിമി

ഷാർദ്ധത്തിന്റെയോ സ്നേഹമല്ല. സ്നേഹം ഒരു നീരുറവയാണെങ്കിൽ ഉത്ഭവകേന്ദ്രം ശുദ്ധമായിരിക്കണം. നീരുറവയിലെ ജലത്തിന്റെ മേന്മ അതിന്റെ പ്രഭവകേന്ദ്രത്തിന്റെ വിശുദ്ധിയിലാണ് അടങ്ങിയിരിക്കുന്നത്. ശുദ്ധഹൃദയം, നല്ല മനസാക്ഷി, നിർവ്യാജ വിശ്വാസം ഇവ മൂന്നും ദൈവ രാജ്യ കെട്ടുപണിക്കുതകുന്നതുമാണ്. ഒരു പ്രേഷിതൻ ഇവ മൂന്നും കൈവശമാക്കാതെ സ്നേഹിക്കുന്നുവെന്നു പറഞ്ഞാൽ വ്യാജൻ ആകുന്നു.

ക്രിസ്തു ഒരു പ്രേഷിതനിൽ ജീവിക്കണമെങ്കിൽ സ്നേഹം പുറപ്പെടുവിക്കണം. അവിടംകൊണ്ടവസാനിക്കുന്നില്ല. ക്രിസ്തു എന്ന തലയോളം സകലത്തിലും വളരണം. ഇവിടെ പൗലോസ് സ്നേഹത്തെ സത്യത്തോട് ചേർത്ത് ബന്ധിക്കുന്നു. സ്നേഹത്തിന്റെ വിശുദ്ധി അതിൽ എത്ര സത്യം അടങ്ങിയിരിക്കുന്നു എന്നതിലാണ്. സ്നേഹത്തെ മാറ്റി നിർത്തിയാൽ സത്യം നിഷ്ഫലം. സത്യത്തെ മാറ്റിനിർത്തിയാൽ സ്നേഹം വ്യർത്ഥം. ഇവ രണ്ടും കൂട്ടിച്ചേർത്തുകൊണ്ടാണ് ക്രിസ്തു എന്ന തലയോളം സകലത്തിലും വളരേണം എന്ന് പൗലോസ് അഭിലഷിക്കുന്നത്.

ഒരു പ്രേഷിത പ്രവർത്തകൻ സ്വയം പറയേണ്ട വാക്യമാണ് 'ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു' എന്നത്. ഇതിലേക്ക് നമുക്ക് വരച്ചുകാട്ടിയിരിക്കുന്ന അഞ്ചു ഘടകങ്ങളെയാണ് പരിചയപ്പെടുത്തിയത്. ഈ ഘടകങ്ങൾ ഉൾക്കൊള്ളുന്ന അഭി. ഒസ്താത്യോസ് തിരുമേനിയെ നന്ദിയോടെ നമുക്ക് പിന്തുടരാം. തിരുമേനിയുടെ ജീവിതം ഒരു വലിയ ഗവേഷണത്തിനുള്ള വിഷയമാണ്. കൂടുതൽ ഊർജ്ജസ്വലമായി നമുക്ക് തിരുമേനിയെ പഠിക്കാം. വരുംതലമുറകൾ അവരുടെ തങ്കലിപി കൊണ്ട് എഴുതിവയ്ക്കുമാറാകട്ടെ "ഇവിടെ ഇങ്ങനെ ഒരു യുഗപുരുഷൻ ജീവിച്ചിരുന്നു" എന്ന്.

(2009 മെയ് 23-24 തീയതികളിൽ ബ്രഹ്മവാറിൽ നടന്ന നാംസിന്റെ 49-ാം വാർഷികത്തിൽ ചെയ്ത പ്രസംഗം)



# ക്രിസ്തുവിലുള്ള ജീവിതത്തിന്റെ മഹത്വം

## സാറാ തോമസ് എം. റ്റി. എച്ച്.

ഗലാത്യ ലേഖനം 2:20-ൽ "ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നത് ഞാനല്ല, ക്രിസ്തു അത്രേ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രനിലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നത്" എന്നു നാം വായിക്കുന്നു.

ദൈവത്തിന്റെ കൃപയാൽ ക്രിസ്തുയേശുവിലുള്ള വിശ്വാസത്താൽ നമ്മുടേതായ യാതൊരു പ്രവൃത്തിയോ പരിശ്രമമോ കൂടാതെ സൗജന്യമായി ലഭിച്ച വീണ്ടെടുപ്പ്, വിശുദ്ധീകരണം, നീതീകരണം, നിത്യജീവൻ എന്നിവയെപ്പറ്റി വി. പൗലോസ് ഗലാത്യ ലേഖനത്തിൽ ഊന്നിപ്പറയുന്നു. അന്നത്തെപോലെ ഇന്നും ക്രിസ്തുയേശുവിൽ കൂടി ലഭിച്ചിരിക്കുന്ന വിടുതലും രോഗസൗഖ്യവും, ദൈവമക്കൾ എന്ന പദവിയും സ്വയപ്രയത്നങ്ങളേക്കാൾ ലഘുവായി കാണുന്നവരാണ് അധികംപേരും. തന്മൂലം വി. പൗലോസ് ഗലാത്യരോടു സുവിശേഷിച്ച അതേ പ്രാധാന്യം ഇന്നത്തെ സുവിശേഷകന്മാരും കാണിക്കേണ്ടിയിരിക്കുന്നു.

### I. ക്രിസ്തു എന്നിൽ ജീവിക്കുവാൻ ഞാൻ എന്തു ചെയ്യണം?

ക്രിസ്തു എന്നിൽ ജീവിക്കുവാൻ ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെടണം. അഥവാ, എങ്ങനെയാണ് ക്രിസ്തു എന്നിൽ ജീവിക്കുന്നത്? ഞാൻ ക്രിസ്തുവിനോടു കൂടി ക്രൂശിക്കപ്പെടുമ്പോൾ ക്രിസ്തു എന്നിൽ ജീവിക്കും.

### II. ക്രിസ്തുവിനോടു കൂടി എങ്ങനെയാണ് ഞാൻ ക്രൂശിക്കപ്പെട്ടിരിക്കുന്നത്?

അതിന് ഒരു ഉത്തരം മാത്രമേയുള്ളു. വിശ്വാസത്താൽ. "യേശുവിനെ കർത്താവ് എന്ന് വായ്കൊണ്ട് ഏറ്റുപറകയും ദൈവം അവനെ മരിച്ചവരിൽ നിന്നു ഉയിർത്തെഴുന്നേൽപിച്ചു എന്ന് ഹൃദയംകൊണ്ട് വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷിക്കപ്പെടും. ഹൃദയം കൊണ്ട് നീതിക്കായി വിശ്വസിക്കുകയും വായ് കൊണ്ട് രക്ഷക്കായ് ഏറ്റുപറയുകയും ചെയ്യുന്നു" (റോമർ 10:9). യേശുവിനെ കർത്താവ് എന്ന് ഒരുവൻ വായ്കൊണ്ട് ഏറ്റുപറയുന്നത് യേശു അവനുവേണ്ടി എന്തു ചെയ്തു എന്ന് മനസ്സിലാക്കുമ്പോഴാണ്.

ഒരു വ്യത്യാസവുമില്ലാതെ എല്ലാവരും പാപം ചെയ്ത് ദൈവതേജസ്സ് ഇല്ലാത്തവരായിത്തീർന്നപ്പോൾ, തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ, പാപത്തിന്റെ ശമ്പളമായ മരണത്തിൽ നിന്ന് വിടുവിച്ച് നിത്യജീവൻ പ്രാപിപ്പാൻ പിതാവാംദൈവം, യേശുക്രിസ്തുവിനെ, മറുവിലയായി തന്ന് പാപികളെ സ്നേഹിച്ചു. വേഷത്തിൽ മനുഷ്യനായി നമ്മുടെ ഇടയിൽ പാർത്ത് ദാസനെപ്പോലെ നമ്മെ ശുശ്രൂഷിച്ച്, നമ്മുടെ പാപം ചുമന്ന് അവൻ ക്രൂശിന്മേൽ കയറി. 'പാപം ചെയ്യുന്ന ദേഹി മരിക്കണം' എന്ന പ്രമാണത്തിന് മാറ്റംവരുത്താതെ സർവ്വലോകത്തിന്റെയും സർവ്വ പാപവും തന്റെ ശരീരത്തിൽ ചുമന്ന് അവൻ ക്രൂശിൽ മരിച്ചു.

യേശുക്രിസ്തുവിന്റെ ഈ ബലിയും, മരണവും, പുനരുത്ഥാനവും ഒരുവൻ വിശ്വാസത്തോടെ ഏറ്റുപറയുന്ന അവസരത്തിൽ തന്നെ അവന് പാപങ്ങളുടെ മോചനവും മരണത്തിന്മേലും, ലോകത്തിന്മേലും, ജഡത്തിന്മേലും, പിശാചിന്മേലും ഉള്ള ജയവും ലഭിക്കുന്നു.

രക്ഷയെന്നത് കർത്താവായ യേശുക്രിസ്തുവുമായുള്ള ബന്ധമാണ്. സ്നേഹബന്ധം. രക്ഷ ഒരു ത്രികാല പ്രവർത്തനമാണ്. വിശ്വാസത്താൽ നമ്മുടെ ആത്മാവിൽ നാം ജീവൻ പ്രാപിച്ചു വീണ്ടെടുക്കപ്പെട്ടു കഴിഞ്ഞു. ദേഹം, ദേഹി ഇവയുടെ വീണ്ടെടുപ്പു നടന്നുകൊണ്ടേയിരിക്കയാണ്. മനസു പുതുക്കി രൂപാന്തരപ്പെടുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത് (റോമർ 12:2). "ശത്രുക്കളായിരിക്കുമ്പോൾ തന്നെ നമുക്ക് അവന്റെ പുത്രന്റെ മരണത്താൽ ദൈവത്തോടു നിരപ്പു വന്നു എങ്കിൽ നിരന്ന ശേഷം നാം അവന്റെ ജീവനാൽ എത്ര അധികമായി രക്ഷിക്കപ്പെടും" (എഫേ. 5:10). വിശ്വാസത്താൽ പരിശുദ്ധാത്മാവ് നമ്മിൽ വന്നു വസിക്കുകയും നമുക്ക് ദൈവത്തിന്റെ ജീവനിൽ പങ്കാളിത്തം ലഭിക്കുകയും ചെയ്യുന്നു. ആത്മാവെന്ന ആദ്യദാനം ലഭിച്ചിരിക്കുന്ന നാമും നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പായ പുത്രത്വത്തിനു കാത്തുകൊണ്ട് ഉള്ളിൽ ഞരങ്ങുന്നു" (റോമർ 8:23).

## III. നാം ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു എന്നതുകൊണ്ട് അർത്ഥമാക്കുന്നതെന്ത്?

പരിശുദ്ധാത്മാവ് എന്ന ആദ്യ ദാനം ലഭിച്ചിരിക്കുന്ന നമുക്ക് ആത്മാവിന്റെ വീണ്ടെടുപ്പുപോലെ തന്നെ, നമ്മുടെ ദേഹിയും ദേഹവും അശേഷം കർത്താവായ യേശുവിന്റെ പ്രത്യക്ഷതയിൽ അനിന്ദ്യമായി വെളിപ്പെടുംവണ്ണം കാക്കപ്പെടേണ്ടതായുണ്ട് (1 തിമോ. 5:23). അനുനിമിഷം ജഡത്തിന്റെ പ്രവൃത്തികളെ മരിപ്പിച്ചുകൊണ്ട് - പരിശുദ്ധാത്മാവിനെ ജ്വലിപ്പിച്ചുകൊണ്ട് - പഴയ മനുഷ്യനിൽ നിന്നും പുതിയ മനുഷ്യ

നായ ഒരു പുതു സൃഷ്ടിയായി രൂപാന്തരം പ്രാപിക്കേണ്ടതിന് ക്രിസ്തു വിനോടൊപ്പം ഇഴുകിച്ചേർന്ന്, പറ്റിച്ചേർന്ന് ഇരിക്കുന്ന അവസ്ഥയാണ് 'ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു' എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഇനി ജഡത്തിനു നമ്മുടെ മേൽ കർതൃത്വം ഇല്ല. നാം ക്രിസ്തുവിന്റെ മനസ്സുള്ളവരായി മാറുന്നു (1 കൊരി. 2:16).

## IV. എപ്പോൾ മുതലാണ് നാം ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെടുന്നത്?

യേശുക്രിസ്തുവിനെ നമ്മുടെ കർത്താവും രക്ഷകനും ആയി നാം സ്വീകരിച്ച് ഏറ്റുപറയുമ്പോൾ മുതൽ.

## V. എന്തിനു ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെടണം?

വിശ്വാസത്താൽ ക്രിസ്തു നമ്മുടെ ഹൃദയങ്ങളിൽ വസിക്കുവാനും നാം സ്നേഹത്തിൽ വേരൂന്നി അടിസ്ഥാനപ്പെട്ടവരായി, ദൈവസ്നേഹ ത്തിന്റെ വീതിയും, നീളവും, ഉയരവും, ആഴവും എന്ത് എന്ന് സകല വിശുദ്ധന്മാരോടും കൂടെ ഗ്രഹിക്കുവാനും പരിജ്ഞാനത്തെ കവിയുന്ന ക്രിസ്തുവിൽ സ്നേഹത്തെ അറിയുവാനും ദൈവത്തിന്റെ എല്ലാ നിറ വിനോളം നിറഞ്ഞുവരുവാനും പ്രാപ്തരാവാൻ ജഡത്തിന്റെ ചിന്തകളെ ഇല്ലാതാക്കുവാൻ വേണ്ടി നാം ക്രൂശിക്കപ്പെടേണ്ടതായുണ്ട്. "നിങ്ങൾ ജഡത്തെ അനുസരിച്ച് ജീവിക്കുന്നു എങ്കിൽ മരിക്കും നിശ്ചയം. ആത്മാ വിനാൽ ശരീരത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നുവെങ്കിലോ നിങ്ങൾ ജീവിക്കും" (റോമർ 8:13).

## VI. ജഡത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നത് ക്രൂശു മരണവുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു?

ക്രൂശിതനായ ഒരു വ്യക്തി വളരെയധികം വേദന, ദീർഘനേരം സഹിച്ച് വളരെ സാവധാനമാണ് മരിക്കുന്നത്. വേദന മുഴുവൻ അനുഭ വിച്ച് തീർന്ന് മരിക്കുകയാണ്. വെടിയേറ്റു മരിക്കുന്നതുപോലെ നിമിഷ നേരത്തെ വേദനാനുഭവം അല്ല. അതുപോലെ ജഡത്തിന്റെ പ്രവൃത്തിക ളായ സ്വാർത്ഥത, അഹങ്കാരം, ദ്രവ്യാഗ്രഹം, ദുർന്നടപ്പ്, നിഗളം, ഭിന്നത, അസൂയ, കോപം, ശാഠ്യം, ദ്വന്ദപക്ഷം, അശുദ്ധി, ദുഷ്കാമം, വ്യഭിചാരം, മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ഉപയോഗം, പുകവലി ചീത്തത്തരം, പൊട്ടച്ചൊല്ല്, കളിവാക്ക്, കൊലപാതകം, മോഷണം, അത്യാഗ്രഹം, ദുച്ഛിന്ത ഇവയൊക്കെ വിട്ടുകളയുന്നത് പ്രാണവേദനപോലെ ഭയങ്കരമാണ്. വളരെ സാവധാനത്തിൽ, മരണവേദനയ്ക്ക് സമാനമായ അവസ്ഥയിലൂടെ മാത്രമേ ഇവയെ ഉപേക്ഷിച്ചുകളയാൻ പറ്റൂ. പലർക്കും അതു സാദ്ധ്യ മല്ല തന്നെ. കാരണം അത്രയധികം വേദന സഹിക്കാൻ അവർ ഒരുമ്പെ

ടാറില്ല. ജഡത്തിന്റെ മോഹങ്ങളെ താലോലിച്ചുകൊണ്ട് നടക്കുന്നതു തന്നെയാണ് അവർക്ക് തൃപ്തി; മരിപ്പിക്കുന്നതല്ല. മരിപ്പിക്കണമെങ്കിൽ മരണവേദന അനുഭവിക്കണം.

ജഡത്തിന്റെ പ്രവൃത്തികളെ ക്രൂശിക്കാത്തവന്റെ ഉള്ളിൽ ക്രിസ്തുവിന് ജീവിക്കാൻ കഴികയില്ല. "ക്രിസ്തു അത്രെ എന്നിൽ ജീവിക്കുന്നു" എന്നു പറയുവാൻ ആർക്കൊക്കെ കഴിയും എന്ന് ഇതിൽ നിന്നു വ്യക്തമാകുന്നു. അങ്ങനെ പറയുവാൻ ആർക്കു കഴിയില്ല എന്നും ഇവിടെ വ്യക്തമാകുന്നു.

## VII. സ്നാനത്തിലൂടെ നാം എന്താണ് വരച്ചുകാട്ടുന്നത്?

വിശ്വസിക്കുന്നവർക്കാണ് സ്നാനം. പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനമേല്ക്കുമ്പോൾ ത്രിത്വം നമ്മുടെ വിശ്വാസത്തെ, നമ്മുടെ തീരുമാനത്തെ ഔദ്യോഗികമായി മുദ്രയിടുകയാണ്. നാം വിശ്വസിച്ച് ഏറ്റുപറഞ്ഞതിന്റെ ഒരു അടയാളവും, മുദ്രയും അതിന്മേൽ ത്രിത്വത്തിന്റെ വ്യക്തിപരമായ കൈയൊപ്പും ആണ് സ്നാനം. ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടോ ഇല്ലയോ എന്നറിയുന്നതിനുള്ള ഒരു പരിശോധന കൂടിയാണ് സ്നാനം. ദൈവഭവനത്തിലെ ഒരംഗമായി ഒരാൾ അംഗീകരിക്കപ്പെടുകയും ചെയ്യുന്നു. റോമർ 6:1–14 ഇതോടൊപ്പം ചേർത്തു വായിക്കുന്നത് നന്നായിരിക്കും.

**VIII.** ക്രിസ്തുവിനോടു കൂടി ക്രൂശിക്കപ്പെട്ടിരിക്കുന്ന / ക്രിസ്തു ഉള്ളിൽ ജീവിക്കുന്നവന്റെ പദവികൾ.

### 1. വിശുദ്ധന്മാർ

ആകയാൽ നിങ്ങൾ ഇനി അന്യന്മാരും പരദേശികളുമല്ല. വിശുദ്ധന്മാരുടെ സഹപൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമത്രേ (എഫേ. 2:19).

### 2. പുതിയ സൃഷ്ടി

ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു. പഴയതു കഴിഞ്ഞുപോയി. ഇതാ അതു പുതുതായി തീർന്നിരിക്കുന്നു (2 കൊരി. 5:17). "നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്രവൃത്തികളോടുകൂടെ ഉരിഞ്ഞുകളഞ്ഞ് തന്നെ സ്രഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിനായി പുതുക്കം പ്രാപിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചിരിക്കുന്നുവല്ലോ (കൊലോ. 3:9, 10).

### 3. വിടുതൽ പ്രാപിച്ചവർ

ക്രിസ്തുവിലായവർ ലോകം, ജഡം, പിശാച് ഇവയെ ജയിച്ചവരാണ്. യേശു വന്നത് പിശാചിന്റെ പ്രവൃത്തികളെ അഴിക്കാനാണ് (1 യോഹ.

3:8). "ദൈവത്തിൽ നിന്നു ജനിച്ചതൊക്കെയും ലോകത്തെ ജയിച്ചിരിക്കുന്നു (1 യോഹ. 5:4). "ക്രിസ്തുയേശുവിനുള്ളവർ ജഡത്തെ അതിന്റെ രാഗമോഹങ്ങളോടുകൂടി ക്രൂശിച്ചിരിക്കുന്നു" (ഗലാ. 5:24).

**4. പിതാവിങ്കലേക്ക് പ്രവേശനം സാധിച്ചവർ**

"അവൻ മുഖാന്തരം നമുക്ക് ഏകാത്മാവിനാൽ പിതാവിങ്കലേക്കു പ്രവേശനം ഉണ്ട്" (എഫേസ്യർ 2:18).

**5. സ്വർഗ്ഗീയ പൗരത്വം**

"നമ്മുടെ പൗരത്വമോ സ്വർഗ്ഗത്തിൽ ആകുന്നു" (ഫിലി. 3:20).

**6. ദൈവത്തിന്റെ ഭവനക്കാർ**

എഫേ. 2:19.

**7. മുദ്രയേറ്റവർ**

"നാം നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൽ പരിശുദ്ധാത്മാവിനാൽ മുദ്രയിടപ്പെട്ടിരിക്കുന്നു" (എഫേ. 1:13-14). സ്വർഗ്ഗത്തിലെ ധനത്തിന്റെ ആദ്യ നിക്ഷേപം നമ്മുടെ ജീവിതത്തിൽ പിതാവു നൽകിയിരിക്കുന്നതാണ് പരിശുദ്ധാത്മാവ്.

## VIII. ദൈവിക വാഗ്ദത്തങ്ങളുടെ അവകാശികൾ

"അബ്രഹാമിന്റെ അനുഗ്രഹം ക്രിസ്തുയേശുവിൽ ജാതികൾക്ക് വരേണ്ടതിന് നാം ആത്മാവെന്ന വാഗ്ദത്ത വിഷയം വിശ്വാസത്താൽ പ്രാപിപ്പാൻ തന്നെ" (ഗലാ. 3:14). അബ്രഹാമിന്റെ മക്കളായിരിക്കുന്ന വിശ്വാസികൾക്ക് അബ്രഹാമിനു ദൈവം നൽകിയ സകല അനുഗ്രഹങ്ങളും വാഗ്ദത്തങ്ങളും ക്രിസ്തുയേശുവിൽ സ്വന്തമാകുന്നു (ഗലാ. 2:7-9).

**9. ദൈവമക്കൾ**

"യേശുക്രിസ്തുവിലെ വിശ്വാസത്താൽ നിങ്ങളെല്ലാവരും ദൈവത്തിന്റെ മക്കൾ ആകുന്നു" (ഗലാ. 3:26). "അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കളാകുവാൻ അവൻ അധികാരം കൊടുത്തു" (യോഹ. 1:12).

**10. ക്രിസ്തുവിന്റെ സാക്ഷികൾ**

അ. പ്ര. 1:8.

**11. ക്രിസ്തുവിന്റെ അപ്പൊസ്തലന്മാർ**

"പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു

(യോഹ. 20:21–23). “നിങ്ങളോ അന്ധകാരത്തിൽ നിന്ന് തന്റെ അത്ഭുത പ്രകാശത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും, രാജകീയ പുരോഹിത വർഗ്ഗവും, വിശുദ്ധ വംശവും, സ്വന്ത ജനവുമാകുന്നു” (1 പത്രോ. 2:9).

**12. ക്രിസ്തുവിന്റെ സ്ഥാനാപതികൾ**

“അകയാൽ നിങ്ങൾ ക്രിസ്തുവിനുവേണ്ടി സ്ഥാനാപതികളായി, ദൈവത്തോടു നിരന്നുകൊൾവീൻ എന്ന് ക്രിസ്തുവിനു പകരം അപേക്ഷിക്കുന്നു” (2 കൊരി. 5:20).

**13. ദൈവസദൃശന്മാർ**

1. യോഹ. 3:2.

**14. യേശുവിന്റെ ചൂടടയാളം വഹിച്ചവർ**

ഗലാ. 6:17.

## IX. ക്രിസ്തു എന്നിൽ ജീവിക്കുന്നതിനാൽ / ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നതുകൊണ്ടുള്ള നേട്ടങ്ങൾ

1. പാപമോചനം, ശുദ്ധീകരണം, വീണ്ടെടുപ്പ്, നീതീകരണം, സമാധാനം. “അവന്റെ പുത്രനായ യേശുവിന്റെ രക്തം സകല പാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു” (1 യോഹ. 1:7).

“അവനിൽ നമുക്ക് അവന്റെ രക്തത്താൽ അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പുണ്ട്” (എഫേ. 1:7).

“അവൻ നമ്മെ ക്രിസ്തു മൂലം തന്നോടു നിരപ്പിച്ചു. നിരപ്പിന്റെ ശുശ്രൂഷ ഞങ്ങൾക്കു തന്നിരിക്കുന്നു. അവൻ ലോകത്തെ ക്രിസ്തുവിൽ തന്നോട് നിരപ്പിച്ചുപോന്നു (2 കോരി. 5:18, 19).

“ഒരു വ്യത്യാസവുമില്ല. എല്ലാവരും പാപം ചെയ്ത് ദൈവതേജസ്സില്ലാത്തവരായിത്തീർന്നു. അവന്റെ കൃപയാൽ ക്രിസ്തുയേശുവിങ്കലെ വീണ്ടെടുപ്പു മൂലം സൗജന്യമായത്രേ നീതീകരിക്കപ്പെടുന്നത് (റോമർ 3:23–25, 28).

“അവൻ നമ്മുടെ സമാധാനം” (റോമ. 2:15–18).

2. ദൈവം യേശുക്രിസ്തു മുഖാന്തരം നമ്മെ ദത്തെടുത്തിരിക്കുന്നു (എഫേ. 1:4–6).

3. സൗഖ്യം (യെശയ്യാ 53:4–5).

4. നിത്യജീവൻ (യോഹ. 17:3).

5. ദൈവമഹത്വം (യോഹ. 17:22).

6. പുനരുത്ഥാനം (റോമർ 6:5).
7. സമൃദ്ധി (2 പത്രോസ് 1:3).
8. വേർപെട്ട ജീവിതം (റോമർ 12:2).
9. നാം തേജസ്സിൽ വെളിപ്പെടും (കൊലോസ്യർ 3:3, 4).
10. ക്രിസ്തുവിനോടൊപ്പം നമ്മെ ജീവനുള്ളവരാക്കി നിർത്തിയിരിക്കുന്നു (എഫേ. 2:4–7).
11. നാം ക്രിസ്തുവിന്റെ മനസ്സുള്ളവരായി മാറുന്നു (1 കോരി. 2:16).

## X. ക്രിസ്തു ഉള്ളിൽ ജീവിക്കുന്നവന്റെ കടമകൾ

1. ദൈവമഹത്വം പ്രതിഫലിപ്പിക്കുന്നവരാകണം (യോഹ. 17:24).
2. നന്ദിയുള്ളവരായിരിക്കുക (1 തെസ. 5:18).
3. സുവിശേഷകന്റെ വേല ചെയ്യണം (1 കോരി. 9:15–27).
4. ക്രിസ്തുവിന്റെ സ്ഥാനാപതികളായിരിക്കണം (2 കൊരി. 5:20).
5. സൽപ്രവൃത്തികളിൽ സമ്പന്നരാകണം (എഫേ. 2:10).

We are not saved by works, but we are saved to works.

# “ക്രിസ്തു അത്രേ എന്നിൽ ജീവിക്കുന്നു” (ഗലാത്യർ 2:20)

## ഇന്നത്തെ സാമൂഹ്യ പശ്ചാത്തലത്തിൽ ഈ വാക്യത്തിന്റെ പ്രസക്തി

### പ്രൊഫ. പി. കെ. കുര്യൻ

**ആമുഖം**

ഇന്നത്തെ സാമൂഹ്യ പശ്ചാത്തലത്തെക്കുറിച്ച് വിചിന്തനം ചെയ്യുമ്പോൾ ഒരു കുഞ്ഞുണ്ണി കവിതയാണ് മനസ്സിൽ ഓടിയെത്തുന്നത്:

“എനിക്കുണ്ടൊരു ലോകം
നിനക്കുണ്ടൊരുലോകം
നമുക്കു മാത്രമൊരു ലോകമില്ല.”

ഇന്ന് ക്രിസ്തുവിൽ നിന്നു നാം വളരെ അകലെയാണ്. ക്രിസ്തു മാർഗ്ഗങ്ങളിൽ നിന്ന് ക്രൈസ്തവർ പോലും വ്യതിചലിച്ചിരിക്കുന്നു. അക്രമവും, അനീതിയും, അധാർമ്മികതയും അരങ്ങു തകർക്കുന്നു. ക്രിസ്തു കാൽവറിയിൽ കാട്ടിയ നിസ്തുല സ്നേഹം, സമൂഹത്തിൽ നിന്ന് അപ്രത്യക്ഷമായിരിക്കുന്നു. സ്വാർത്ഥരുടെ, സമ്പന്നരുടെ, സ്ഥാനമോഹികളുടെ സമൂഹമാണ് നിലനിൽക്കുന്നത്. ആഗോളീകരണവും, മുതലാളിത്തവും കൊടികുത്തി വാഴുന്ന കാലമാണ്. ദരിദ്രരും ധനികരും തമ്മിലുള്ള വിടവ് ദിനംപ്രതി വർദ്ധിക്കുന്നു. ‘എന്റെ ലോകവും’ ‘നിന്റെ ലോകവും’ വർണ്ണങ്ങളോടെ നിലനിൽക്കുന്നു. കുഞ്ഞുണ്ണി കവിതയിൽ പാടിയതുപോലെ ‘നമുക്കൊരു ലോകമില്ല.’ സാമൂഹ്യനീതി ഒരു പഴങ്കഥയായിരിക്കുന്നു.

ഈ ദുഃസ്ഥിയിൽ നിന്നുള്ള മോചനമാർഗ്ഗമാണ് ക്രിസ്തുവിന്റെ വഴി: ‘ക്രിസ്തുവിൽ വസിക്കുന്ന’ അഥവാ ‘ക്രിസ്തു എന്നിൽ വസിക്കുന്ന’ ഒരു സമൂഹമാണ് ഇതിനുള്ള ഏക പരിഹാരമാർഗ്ഗം എന്നാണ് ഇവിടെ വിവക്ഷ. ക്രിസ്തുവിൽ വസിക്കുന്ന ഒരു സ്നേഹസമൂഹം എങ്ങനെ രൂപപ്പെടുത്താം? ഇതാണ് ഇന്നത്തെ ചർച്ചയുടെ പ്രമേയം.

**34–ാമത് ബ്രഹ്മവാർ കോൺഫറൻസ്**

വിഷയം ചർച്ചയ്ക്കെടുക്കുന്നതിന് മുമ്പ് ഈ കോൺഫ്രൻസിന്റെ ചരിത്രത്തിലേക്ക് ഒന്നു കണ്ണോടിക്കാം. ഇത് നാംസിന്റെ 49–ാമത് കോൺഫറൻസാണ്. ഈ ബ്രഹ്മവാർ മിഷൻ കേന്ദ്രത്തിൽ തന്നെയാണ് നാംസിന്റെ 34–ാമത് സമ്മേളനം 16 വർഷങ്ങൾക്കു മുമ്പ് അരങ്ങേറിയത്. കർണ്ണാട

കത്തിലെ ഉടുപ്പി താലൂക്കിൽ, ഉടുപ്പി പട്ടണത്തിൽ നിന്ന് 13 കി. മീ. അകലെയാണ് ഈ കേന്ദ്രം. മലങ്കരസഭയുടെ ബാഹ്യകേരള മെത്രാപ്പോലീത്താ അൽവാറിസ് മാർ യൂലിയോസ്, 1888-ൽ സ്ഥാപിച്ച സെന്റ് മേരീസ് ദേവാലയത്തിൽ വച്ചാണ് 34-ാമത് സമ്മേളനം നടന്നത്. വീണ്ടും ഒരിക്കൽ കൂടി ചരിത്രം ഉറങ്ങുന്ന, ചാരുതയാർന്ന, ഈ ദേവാലയത്തിൽ വന്നെത്തി കോൺഫറൻസ് നടത്താൻ കഴിഞ്ഞതിന് ദൈവത്തെ സ്തുതിക്കാം. മംഗലാപുരം മുതൽ ബോംബെ വരെയുള്ള തീരദേശത്തു നിന്ന് 5000-ൽ അധികം കുടുംബങ്ങൾ മലങ്കരസഭയിൽ അന്ന് അൽവാറീസ് തിരുമേനിയോടൊപ്പം ചേർന്നതായി ചരിത്രം ഉണ്ട്. 1993-ൽ നാംസ് കോൺഫറൻസ് ഇവിടെ നടക്കുമ്പോൾ, അൽവാറീസ് തിരുമേനിയോടൊപ്പം കത്തോലിക്കാസഭയിൽ നിന്നു വന്ന ആയിരത്തിലധികം കുടുംബങ്ങൾ ബ്രഹ്മവാറിലുണ്ടായിരുന്നു. ഇടവക ജനങ്ങളിൽ അധികംപേരും സാധുക്കളായ മീൻപിടിത്തക്കാരാണ്. ഇന്ന് നമുക്ക് ഇവിടെ 800-ൽ താഴെ കുടുംബങ്ങളെ അംഗങ്ങളായുള്ളു. ബ്രഹ്മവാറിലെ സെന്റ് മേരീസ് പള്ളിയിൽ 450 കുടുംബങ്ങൾ; ഇവിടെ തന്നെയുള്ള സാസ്റ്റാൻ ചാപ്പലിൽ 200 കുടംബങ്ങൾ, കൂടാതെ 3 ചാപ്പലുകൾ കൂടിയുണ്ട്. കൊളാർഗിരിയിലെ സെന്റ് ആന്റണീസ് ദേവാലയത്തിൽ 30 വീടുകൾ, കൺളൂർ സെന്റ് മേരീസ് ചാപ്പലിൽ 30 വീടുകൾ. ഇപ്പോഴത്തെ വികാരി ജനറൽ വെരി. റവ. സഖറിയാ റമ്പാൻ ഇവ നോക്കിനടത്തുന്നു.

അന്ന് 34-ാമത് കോൺഫറൻസിന് ആതിഥേയത്വം അരുളിയത് വെരി. റവ. ഡോ. എൻ. ജെ. തോമസ് റമ്പാച്ചൻ (പത്തനാപുരം ദയറാ) ആയിരുന്നു. ഇവിടത്തെ നമ്മുടെ സഭാമക്കൾ ഊഷ്മളമായ ഒരു വരവേല്പ്പാണ് നമുക്ക് നൽകിയത്. ഒരു ഉത്സവ പ്രതീതി ഉണർത്തി ഇടവകജനങ്ങളും കോൺഫറൻസിൽ പങ്കെടുത്തു. രുചികരമായ ഭക്ഷണം അവർ തന്നെ പാകം ചെയ്ത് നമുക്ക് വിളമ്പിത്തന്നു.

അന്നത്തെ, ത്രിദിന കോൺഫ്രൻസിന്റെ സമാപന ദിനത്തിൽ ബ്രഹ്മവാറിലെ മലങ്കരസഭാമക്കൾ ഉയർത്തിയ രണ്ട് പരിദേവനങ്ങൾ ഇന്നും നമ്മുടെ കാതുകളിൽ ആർത്തലയ്ക്കുന്നുണ്ടാവും.

(1) കത്തോലിക്കാ സഭയിൽ നിന്നു പിരിഞ്ഞുപോന്നവരായ ഈ ഇടവകാംഗങ്ങൾ (ഞങ്ങൾ) ഇവിടെ ഒരു ന്യൂനപക്ഷമാണ്. കത്തോലിക്കാ സഭാംഗങ്ങൾ ഇവിടുത്തെ ഓർത്തഡോക്സ് സഭാംഗങ്ങളുമായി വിവാഹബന്ധത്തിൽ ഏർപ്പെടാൻ തയ്യാറല്ല. അവരുടെ സഭയിലേക്ക് ചേർന്നെങ്കിലേ അത് സാധ്യമാകൂ. പരിഹാരം എന്നോണം കേരളത്തിലെ മലങ്കര സഭാംഗങ്ങൾ, ബ്രഹ്മവാറിലെ ഈ ചെറിയ കമ്മ്യൂണിറ്റിയുമായി വിവാഹബന്ധത്തിന് തയ്യാറായെങ്കിൽ നന്നായിരുന്നു. നമ്മുടെ പാരമ്പര്യം നിലനിർത്തണം.

(2) "19-ാം നൂറ്റാണ്ടിൽ, കത്തോലിക്കാസഭ ഉപേക്ഷിച്ച് മലങ്കരസഭാ മക്കളായി തീർന്നവരാണ് ഞങ്ങൾ. 10 വയസ്സിനു താഴെ പ്രായമുള്ള ഞങ്ങളുടെ മക്കളാരും ഇതുവരെ ഒരു ഓർത്തഡോക്സ് മെത്രാപ്പോലീത്തായെ നേരിൽ കണ്ടിട്ടില്ല. ഇന്നാണ് ആ സൗഭാഗ്യം കൈവന്നത്. മൂന്ന് മെത്രാപ്പോലീത്താമാരും 4 റമ്പാച്ചന്മാരും 6 കന്യാസ്ത്രീകളും 80 നാംസ് അംഗങ്ങളെയും ഞങ്ങൾ കൺകുളിർക്കെ കണ്ടു. ഇനിയും ഇതുപോലെ സഭാമക്കളുമായുള്ള സമാഗമത്തിന് അവസരം ഒരുക്കണം."

34-ാമത് കോൺഫ്രൻസിൽ പങ്കെടുത്ത ബ്രഹ്മവാർ സഭാംഗങ്ങളുടെ സ്നേഹവും താല്പര്യവും ഭാഗഭാഗിത്വവും പ്രശംസനീയമായിരുന്നു. അന്ന് ബ്രഹ്മവാറിലെ സഭാമക്കൾ ലത്തീൻ കുർബ്ബാനയാണ് അർപ്പിച്ചിരുന്നത്. അതിന് അവർക്ക് നമ്മുടെ സഭ അനുമതി നൽകിയിരുന്നു. തോമസ് റമ്പാച്ചന്റെ സ്ഥിരോത്സാഹത്തിൽ ലത്തീൻ പാരമ്പര്യം മാറി ഇന്ന് നമ്മുടെ സുറിയാനി പാരമ്പര്യം അവിടെ അവർ പിൻതുടരുന്നു. ആരാധന കൊങ്കിണിയിലും, കന്നടയിലും, മലയാളത്തിലും നടത്തുന്നു.

അന്ന് തോമസ് റമ്പാച്ചൻ ഒരു സ്കൂളിന് അവിടെ തറക്കല്ലിട്ടിരുന്നു. ഇന്ന് അത് വളർന്ന് സെന്റ് മേരീസ് കോളജായി തീർന്നിരിക്കുന്നു. ഇതു കൂടാതെ ഒരു ജൂണിയർ കോളജ്, രണ്ട് ഇംഗ്ലീഷ് മീഡിയം സ്കൂൾ, രണ്ട് യു. പി. സ്കൂൾ എന്നിവ ഇവിടെയുണ്ട്. ഈ കേന്ദ്രം ഇവിടെ സാമ്പത്തികമായി സ്വയംപര്യാപ്തമായി വളർന്നിരിക്കുന്നു. ഇപ്പോഴിത് ബാംഗ്ലൂർ ഭദ്രാസനത്തിൻകീഴിലാണ്.

### ബ്രഹ്മവാറിലെ 49-ാമത് കോൺഫ്രറൻസ്

ഇന്നലെ തിരശ്ശീല ഉയർന്ന 49-ാമതു സമ്മേളനത്തിന് ഒരു ചാരിതാർത്ഥ്യം കൂടിയുണ്ട്. ബ്രഹ്മവാർ മിഷന്റെ സ്ഥാപകനായ അൽവാറീസ് മാർ യൂലിയോസിന്റെ വിസ്മൃതിയിൽ ആണ്ടുപോയ ജീവിതകഥ ഒരു പുസ്തകമായി പ്രൊഫ. ഡി. മാത്യു (നാംസ് സെക്രട്ടറി) പ്രകാശനം ചെയ്തിരിക്കുന്നു. വന്ദ്യ പിതാവിന്റെ ജീവിതകഥ നമുക്കൊരു പുത്തൻ ആവേശമായി. സ്വന്തം ജന്മനാട്ടിൽ (ഗോവ) പോർട്ടുഗീസ് ഗവൺമെന്റിന്റെ, കത്തോലിക്കാ സഭയുടെ പീഡനങ്ങൾ ഏറ്റുവാങ്ങി, ജീവിതകാലം മുഴുവൻ ഈ പരിശുദ്ധൻ അഗതികൾക്കുവേണ്ടി ജീവിച്ചു. അവസാന ശ്വാസം വരെ ഓർത്തഡോക്സ് വിശ്വാസം മുറുകെ പിടിച്ചു. ഗോവയിലെ കത്തോലിക്കാ സെമിത്തേരിയുടെ തെമ്മാടിക്കുഴിയിൽ അവർ അദ്ദേഹത്തെ അടക്കി. 44 വർഷം വിസ്മൃതിയിൽ ലയിച്ചുപോയ ആ പരിശുദ്ധന്റെ ദൗതിക അവശിഷ്ടം, അഭി. മാത്യൂസ് മാർ അത്താനാസിയോസ് (വട്ടക്കുന്നേൽ ബാവാ) തിരുമേനിയുടെ പരിശ്രമത്തിൽ, പനാജി (ഗോവ) യിലെ നമ്മുടെ സെന്റ് മേരീസ് ദേവാലയത്തിലെ കബറിൽ പ്രതിഷ്ഠിച്ചു. ആ പരിശുദ്ധന്റെ തിരുശേഷിപ്പ് ബ്രഹ്മവാർ ദേവാലയത്തിലും പ്രതി

ഷ്ഠിച്ചു. ധാരാളം ജനങ്ങൾ ഇന്ന് ഈ കബറിടത്തിൽ പ്രാർത്ഥിച്ചു അനുഗ്രഹം പ്രാപിക്കുന്നു.

ഈ മഹാ പരിശുദ്ധന്റെ പവിത്രസ്മരണ നിറഞ്ഞുനിൽക്കുന്ന ഈ മണ്ണിൽ ഇന്നു നാം വീണ്ടും സമ്മേളിക്കുന്നത് ഒരു ചരിത്ര മുഹൂർത്ത മായിത്തീരട്ടെ.

പക്ഷേ, ഒരു ദുഃഖം എന്നെ അലട്ടുന്നു. 34-ാമത് കോൺഫ്രൻസിൽ ഇവിടുത്തെ മുഴുവൻ സഭാമക്കളും അഹമഹമിഹയാ പങ്കെടുത്തു സ്നേഹം പങ്കുവച്ചു. ഒരേ തൂവൽപക്ഷി പോലെ നാം ഒന്നിച്ചു പറന്നു യർന്നു. കോൺഫ്രൻസിന്റെ 3 ദിവസം എന്തെന്ത് ആത്മീയ അനുഭൂതി നുകർന്നു. 49-ാം കോൺഫ്രൻസിൽ സഖറിയാ റമ്പാച്ചനും പള്ളി കമ്മിറ്റി അംഗങ്ങളും മാത്രമേ ഇവിടുന്ന് പങ്കെടുത്തുള്ളു എന്നത് ദുഃഖകരമാണ്. സഭയുമായുള്ള ഈ സഭാമക്കളുടെ ബന്ധം കൂടുതൽ ശക്തമാക്കണം. ഇവർക്ക് കൂടുതൽ സുരക്ഷിതബോധം നൽകാൻ നമുക്ക് കഴിയണം. അതിനു ദൈവം സഹായിക്കട്ടെ.

**വിഷയത്തിലേക്ക് വീണ്ടും**

ഏഷ്യാമൈനറിന്റെ മദ്ധ്യഭാഗത്തുള്ള ഗലാത്യ എന്നറിയപ്പെട്ടിരുന്ന റോമൻ പ്രവിശ്യ ആധുനിക തുർക്കിയുടെ ഒരു ഭാഗമാണ്. ഗലാത്യ പ്രവിശ്യയിലെ ഒരു കൂട്ടം സഭകൾക്ക് വി. പൗലോസ് എഴുതിയതാണ് ഗലാത്യ ലേഖനം. അപ്പോസ്തോല കാലത്ത് മാത്രം മാനസാന്തരപ്പെട്ട വനെങ്കിലും അപ്പോസ്തലനായി അംഗീകരിക്കപ്പെടുകയും "സഭയുടെ കെട്ടുപണിക്കാരൻ" എന്നു പൂർവ്വികരാൽ വാഴ്ത്തപ്പെടുകയും ചെയ്ത തീക്ഷ്ണശാലിയാണ് പൗലൂസ്. ഗലാത്യക്കാർ ക്രിസ്തുമാർഗ്ഗത്തിൽ നിന്നു വ്യതിചലിക്കുന്നു എന്നു കണ്ട് അവരെ യഥാസ്ഥാനപ്പെടുത്താൻ രചിച്ച ലേഖനമാണിത്. അദ്ദേഹത്തിന്റെ വിശ്വാസ തീക്ഷ്ണതയും ക്രിസ്തുവിലുള്ള സമ്പൂർണ്ണ സമർപ്പണവും ഇവിടെ വെളിവാകുന്നു.

"ഞാൻ ക്രിസ്തുവിനോടു കൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവി ക്കുന്നത് ഞാനല്ല. ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു. ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ച് എനിക്കുവേണ്ടി തന്ന ത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നത്" (ഗലാത്യർ 2:20).

"ഇനി ഞാനല്ല, ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നത്" എന്ന വി. പൗലൂസിന്റെ പ്രഖ്യാപനത്തിന്റെ പൊരുൾ എന്താണ്? ഒരുവൻ ക്രിസ്തു വിലായാൽ ക്രിസ്തുവിലുള്ള സമ്പൂർണ്ണ സമർപ്പണം ആണ് ഫലം. ക്രിസ്തുവിലുള്ള സമ്പൂർണ്ണ സമർപ്പണമാണ് ക്രിസ്തീയ വിശ്വാസ ത്തിന്റെ കാതൽ. 'Believe into' എന്നാണ് ഗ്രീക്കു മൂലത്തിന്റെ വാച്യാ

ർത്ഥം. അതായത് സ്വത്വത്തെ നിരാകരിച്ച് ക്രിസ്തുവിൽ ഒന്നായിതീരുന്ന പരകായ പ്രവേശനമാണ് യഥാർത്ഥ വിശ്വാസം. കേവലം ബൗദ്ധികമായ ഒരു വ്യായാമമല്ല ഇത്. ഈശ്വരനുമായുള്ള സമഗ്ര താദാത്മ്യമാകുന്നു.

ഞാൻ എന്റേതല്ല, കർത്താവിന്റേതാണ് എന്ന അറിവാണ് പ്രധാനം. ഈ അറിവാണ് ഫലപ്രദമായ ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം. നമ്മുടെ നേട്ടങ്ങളൊന്നും നമ്മുടേതല്ല; കർത്താവിന്റേതാണ്. കർത്താവ് നമുക്ക് തന്നതാണ്. ഒരു സമഗ്ര പരിവർത്തനമാണ് ഇതിന്റെ ഫലം.

പഴയ മനുഷ്യനെ ഉരിഞ്ഞു കളഞ്ഞ് പുതിയ മനുഷ്യനെ ധരിക്കുമ്പോഴാണ് ക്രിസ്തുവിലാകുന്നത് - ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെടുന്നത്. ഇത് ഈ പുസ്തകത്തിലെ ഒരു താക്കോൽ വാക്യമാണ്. ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെടുന്നവർ അവനോടുകൂടെ ഉയിർക്കും. ക്രിസ്തു എന്നിൽ ജീവിക്കുന്നു എന്ന് പൗലൂസ് പറയുമ്പോൾ അത് പുതുക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഒരനുഭവമാണ്. ഒരു വിശ്വാസിയുടെ ജീവിതത്തിന്റെ ഭരണം കർത്താവിനാണ്. കാരണം കർത്താവ് അവനിൽ വസിക്കുന്നു.

ക്രിസ്തുവിലായ ശേഷം (രക്ഷിക്കപ്പെട്ടശേഷം) സെന്റ് അഗസ്റ്റിൻ കൂട്ടുകാരോട് പറഞ്ഞിട്ടുണ്ട്. "നിങ്ങളോടുകൂടെ ഇന്നലെ ക്ലബ്ബിൽ വന്ന അഗസ്റ്റിൻ മരിച്ചുപോയി" എന്ന്. ഒരിക്കൽ വേറൊരു ഭക്തൻ പറഞ്ഞു, "തെറ്റു ചെയ്യുവാനുള്ള എന്റെ കൈകൾ ഞാൻ ഇവിടെ കൊണ്ടുവന്നിട്ടില്ല." ഇത് അർത്ഥമാക്കുന്നത് അദ്ദേഹം ക്രിസ്തുവിൽ ഒരു പുതിയ മനുഷ്യനായി തീർന്നു എന്നതാണ്. ശരീരത്തിന്റെ സ്വഭാവിക ജീവിതത്തെ ഉപേക്ഷിച്ച് പരിശുദ്ധാത്മാവിൽ ജീവിക്കുമ്പോഴാണ് ഈ നില കൈവരുന്നത്. ദൈവവുമായുള്ള ഗാഢബന്ധത്തിലാണവർ. ക്രിസ്തു കാൽവറിയിൽ കാട്ടിയ സ്നേഹമാണ് പിന്നെ അവരെ നയിക്കുന്നത്.

## ദൈവസ്നേഹവും പുതിയ സമൂഹ സൃഷ്ടിയും

ക്രിസ്തുവിന്റെ നിയമം സ്നേഹമാണ്. സ്നേഹമാണ് ദൈവത്തിന്റെ ഉണ്മയെന്ന് അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് ഓർമ്മപ്പെടുത്തുന്നു. ദൈവസ്നേഹത്തേക്കാൾ മഹത്തരമായ മറ്റ് യാതൊന്നുമില്ലെന്ന് വി. പൗലൂസ് 1 കൊരിന്ത്യർ 13:13-ൽ സാക്ഷിക്കുന്നു. "സ്നേഹം ആചരിപ്പാൻ ഉത്സാഹിപ്പീൻ" (1 കൊരി. 14:1) എന്ന് അപ്പോസ്തലൻ നമ്മെ ഓർമ്മിപ്പിക്കുന്നു.

"ദൈവത്തെ സ്നേഹിക്കുന്നവൻ തന്റെ കല്പനകളെ പ്രമാണിക്കും" (യോഹ. 14:15, 25). "നിങ്ങൾ പരസ്പരം സ്നേഹിക്കണമെന്നാണ്" ദൈവകല്പന. ദൈവത്തെ സ്നേഹിക്കുന്ന ഒരുവൻ തീർച്ചയായും അയൽക്കാരനെയും സ്നേഹിക്കും. തന്നെപ്പോലെതന്നെ മറ്റുള്ളവരെയും സ്നേഹി

ക്കാതിരിക്കാൻ അവന് സാധിക്കുകയില്ല. അയാൾ പണം കൂട്ടിവയ്ക്കുന്നതിനു പകരം ദൈവത്തിനു പ്രീതികരമായവിധത്തിൽ ആവശ്യക്കാർക്ക് അത് വിതരണം ചെയ്യും. നന്മ പ്രവൃത്തികൾകൊണ്ട് ക്രിസ്തുവിനെ സാക്ഷിക്കും. സ്നേഹത്തിൽ ഈ പരിവർത്തനം സംഭവിക്കുമ്പോൾ അവന്റെ ആനന്ദം അവർണ്ണനീയവും അനന്തവുമാണ്. “സ്നേഹത്താലുള്ള ദൈവീകരണം” ആണ് ക്രൈസ്തവന്റെ ആത്യന്തിക ലക്ഷ്യമെന്ന് അഭി. ഒസ്താത്തിയോസ് തിരുമേനി പ്രഘോഷിക്കുന്നു. ഈ കുരിശിലെ സ്നേഹമാണ് സർവ്വ പ്രധാനം. ഈ ഉപാധികളില്ലാത്ത സ്നേഹപ്രവൃത്തികളിലൂടെ ഇവിടെ ഒരു ദൈവരാജ്യം സ്ഥാപിക്കാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്. ക്രിസ്തുവിന്റെ ഒന്നാമത്തെ വരവോടെ ഭൂമിയിൽ ഒരു ദൈവരാജ്യം സ്ഥാപിക്കുന്നതിന് അവൻ തുടക്കമിട്ടു. അവന്റെ രണ്ടാമത്തെ വരവോടുകൂടി അതു പൂർത്തിയാകും. ഈ ദൈവരാജ്യ വ്യവസ്ഥിതിയുടെ കെട്ടുപണിക്കാരാണ് ക്രിസ്തുവിലായവർ.

## ‘വിശ്വാസത്താലുള്ള രക്ഷ - ഒരു പുനർവായന’

ക്രിസ്തുവിൽ ജീവിക്കുന്നതും, ഭൂമിയിൽ ഒരു സാമൂഹ്യനീതി സ്ഥാപിക്കുന്നതും, ക്രിസ്തുവിൽ ഒരു നവ സാമൂഹ്യക്രമം സൃഷ്ടിച്ചെടുക്കുന്നതും എങ്ങനെയെന്ന് അഭി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് അദ്ദേഹത്തിന്റെ 50-ലധികം ഗ്രന്ഥങ്ങളിലൂടെ വിശകലനം ചെയ്യുന്നുണ്ട്. ഇവിടെ വളരെ പ്രസക്തമായ ഒരന്വേഷണത്തിൽ അദ്ദേഹം ഏർപ്പെടുന്നുണ്ട്. അദ്ദേഹത്തിന്റെ ഗ്രന്ഥമാണ് “വിശ്വാസത്താലുള്ള രക്ഷ: ഒരു പുനർ വായന.” അത് നമുക്കൊന്ന് പരിശോധിക്കാം.

വി. പൗലൂസ് ഗലാത്യർക്കെഴുതിയ ഈ ലേഖനത്തെ “വിശ്വാസത്താലുള്ള രക്ഷ” എന്ന സിദ്ധാന്തത്തിന്റെ ഒരു പ്രകടന പത്രികയായി മാർട്ടിൻ ലൂഥർ കണക്കാക്കുന്നു. “പ്രവൃത്തിയാലുള്ള നീതികരണം” എന്ന ആശയത്തെ ലൂഥർ നഖശിഖാന്തം എതിർക്കുന്നു. “ദൈവം തന്റെ പുത്രനായ ക്രിസ്തുവിലൂടെ രക്ഷ സാധിച്ചു എന്ന സത്യം നാവുകൊണ്ട് ഏറ്റുപറയുകയും ഹൃദയംകൊണ്ട് വിശ്വസിക്കുകയും ചെയ്യുന്നവർ രക്ഷിക്കപ്പെടും” എന്ന സിദ്ധാന്തം ഇതോടെ ശക്തിപ്രാപിച്ചു. യേശുക്രിസ്തുവിലുടെയുള്ള രക്ഷാമാർഗ്ഗത്തിൽ യാതൊരു കർമ്മാചാരവും ആവശ്യമില്ലെന്ന് ലൂഥറിന്റെ ശിഷ്യരും വാദിച്ചു. യാക്കോബിന്റെ ലേഖനം 2:24-ൽ അങ്ങനെ മനുഷ്യർ വെറും വിശ്വാസത്താലല്ല, പ്രവൃത്തികളാൽ തന്നെ നീതികരിക്കപ്പെടുന്നു എന്നു നിങ്ങൾ കാണുന്നു” എന്ന വാക്യം അനേകം ആളുകൾക്ക് ചിന്താക്കുഴപ്പം സൃഷ്ടിക്കുന്നുണ്ട്. മാർട്ടിൻ ലൂഥർ, യാക്കോബിന്റെ ലേഖനത്തെ “വൈക്കോൽ കൊണ്ടുണ്ടാക്കിയ ഒരു ലേഖനമെന്ന്” വിശേഷിപ്പിച്ചു. വിശ്വാസത്താൽ മാത്രമുള്ള നീതികരണത്തെക്കുറിച്ച് റോമാ ലേഖനവും ഗലാത്യ ലേഖനവും നൽകുന്ന ഉപദേശത്തെ, യാക്കോ

ബിന്റെ ലേഖനം ഖണ്ഡിക്കുന്നതായി ലൂഥറിനു തോന്നിയതിന്റെ ഫലമാണ് ഈ അഭിപ്രായം.

യാക്കോബിന്റെ ലേഖനം വാസ്തവത്തിൽ വിശ്വാസത്തിന്മേലുള്ള ഒരു കടന്നാക്രമണമല്ല, പ്രസ്തുത പ്രവൃത്തികളിലൂടെ വെളിപ്പെടുത്താത്ത വിശ്വാസത്തിനെതിരായ ഒരു പ്രതിഷേധമാണത്. കാരണം കൂടുതൽ വിശദമാക്കാം. എല്ലാ വിശ്വാസ സത്യത്തിനും അതിന്റേതായ വികല ഭാവങ്ങളുണ്ടാകാം. അങ്ങനെ സംഭവിച്ചിട്ടുമുണ്ട് (ഉദാഹരണത്തിന് ദൈവപുത്രൻ സൃഷ്ടിയെ ഒന്നിപ്പിക്കാനാണ് ഭൂമിയിൽ അവതരിച്ചത്. പക്ഷേ, അവന്റെ നാമത്തിൽ മനുഷ്യൻ മതവിഭാഗങ്ങളായി വേർതിരിഞ്ഞു കൊന്നൊടുക്കുന്നു. മതവൈരം, വർഗ്ഗീയത ഇന്നൊരു ശാപമാണ്).

'വിശ്വാസത്താലുള്ള രക്ഷ' എന്ന ഉപദേശവും അതുപോലെ അധഃപതിച്ചേക്കാം. ജീവിതവിശുദ്ധിയില്ലാത്ത (സൽപ്രവൃത്തി ഇല്ലാത്ത) വെറും ഒരു വിശ്വാസപ്രമാണത്തിന്റെ സ്വീകരണമായി അത് അധഃപതിച്ചേക്കാം. വിശ്വാസഫലങ്ങൾ ഉളവാക്കണമെന്ന്, അതുകൊണ്ടാണ് യാക്കോബ് ശ്ലീഹാ നിഷ്കർഷിക്കുന്നത്. മാർട്ടിൻ ലൂഥർ കരുതിയതുപോലെയല്ല വിശ്വാസത്തിന്റെ മഹത്വം അംഗീകരിച്ചുകൊണ്ടു തന്നെയാണ് യാക്കോബ് ശ്ലീഹാ പ്രവൃത്തിയാൽ ആ വിശ്വാസം ഫലം പുറപ്പെടുവിക്കണമെന്ന് പ്രതിവചിച്ചത്.

പൗലോസിനെപ്പോലെതന്നെ യാക്കോബും അബ്രഹാമിന്റെ ജീവിതത്തിൽ നിന്നാണ് ദൃഷ്ടാന്തം എടുക്കുന്നത്. ദൈവത്തിന്റെ വാഗ്ദാനത്തോടുള്ള അബ്രഹാമിന്റെ പ്രതികരണം (വിശ്വാസം) ഉദാഹരണമായി പൗലൂസ് പറയുന്നു. രക്ഷ, വിശ്വാസത്താലാണ് വരുന്നത്; പ്രവൃത്തിയാലല്ല. "അബ്രഹാം ദൈവത്തെ വിശ്വസിച്ചു, അതവന് നീതിയായി കണക്കിട്ടു...." (റോമർ 4).

യാക്കോബ് 2:21-24-ൽ "അബ്രഹാം തന്റെ മകനായ യിസഹാക്കിനെ യാഗപീഠത്തിൽ അർപ്പിച്ചിട്ട് പ്രവൃത്തിയാലല്ലയോ നീതികരിക്കപ്പെട്ടത്... അവന്റെ പ്രവൃത്തിയോടുകൂടെ വിശ്വാസം വ്യാപരിച്ചു എന്നും പ്രവൃത്തിയിൽ വിശ്വാസം പൂർണ്ണമായി എന്നും നീ കാണുന്നുവല്ലോ."

രക്ഷ വിശ്വാസത്താലാണ് വരുന്നത്, പ്രവൃത്തിയാലല്ല എന്നു പൗലൂസും; പ്രവൃത്തിയാലല്ലോ അബ്രഹാം നീതികരിക്കപ്പെട്ടതെന്ന് യാക്കോബും പറയുമ്പോൾ, ഇവ രണ്ടും പരസ്പര വിരുദ്ധമല്ല. എന്തെന്നാൽ ദൈവവുമായുള്ള ഒരു ബന്ധത്തിൽ പ്രവേശിക്കുന്നതിന് അബ്രഹാമിന്റെ വിശ്വാസം പ്രയോഗിക്കേണ്ടതുണ്ടായിരുന്നു. ആ വിശ്വാസം പ്രകടമായത് ദൈവം കല്പിച്ച കാര്യങ്ങൾ അബ്രഹാം അനുസരിച്ചു പ്രവർത്തിക്കുന്നതിലൂടെയാണ്. ഈ രണ്ടു പ്രമാണങ്ങളും പരസ്പര പൂരകങ്ങളാണ്. ഒരു നാണയത്തിന്റെ രണ്ട് വശങ്ങളാണ്. സ്നേഹപ്രവൃത്തി

കളാലുള്ള ദൈവീകരണമാണ് സുപ്രധാനമെന്ന് ഒസ്താത്തിയോസ് തിരുമേനി കരുതുന്നു.

യാക്കോബ് ശ്ലീഹാ മുൻകൂട്ടി കണ്ടതുപോലെ "വിശ്വാസത്താലുള്ള രക്ഷ" എന്ന സിദ്ധാന്തത്തിന് പിൽക്കാലത്ത്, വികലഭാവങ്ങൾ ഉണ്ടായോ എന്നു സംശയിക്കണം. രക്ഷ ദൈവത്തിന്റെ ദാനമാണ്, കൃപയാണ്. വീഴ്ച ഭവിച്ച മനുഷ്യന് അവന്റെ പ്രവൃത്തികൾ എങ്ങനെയായാലും, രക്ഷ ദാനമായി ലഭിച്ചു കഴിഞ്ഞുവെന്നും കരുതി, "രക്ഷിക്കപ്പെട്ടവർ" എന്ന് സ്വയംവിശേഷിപ്പിക്കുന്ന പല വിഭാഗങ്ങൾ ഇന്നുണ്ടല്ലോ. പ്രവൃത്തിയിലെ പാപങ്ങൾ അവർ പഴയതുപോലെ തുടരുന്നു. ഒരു ചരിത്ര സംഭവം ഉദാഹരണമായി എടുക്കാം. മഹായാന ബുദ്ധമതത്തിൽ, ബോധിസത്വന്മാർ എന്നൊരു വിഭാഗമുണ്ട്. സാധാരണജനങ്ങളെ (മോക്ഷം) നിർവാണത്തിലേക്കു നയിക്കുന്നത് (സഹായിക്കുന്നത്) അവരാണ്. അവർ വ്യക്തിപരമായി ചില ചില്ലറ പാപങ്ങൾ ചെയ്ത് തങ്ങളുടെ മോക്ഷം താമസിപ്പിക്കുന്നത് മറ്റുള്ളവരെ (പാപികളെ) സഹായിക്കാനാണെന്നു വന്നു ഭവിച്ചു. പാപം ചെയ്യാനുള്ള ഒരു അനുവാദമായി, അവർക്ക് ഈ തത്വം അധഃപതിച്ചു എന്ന് ചരിത്രത്തിൽ കാണുന്നു. ഇതുപോലെ വിശ്വാസത്താൽ, നാവുകൊണ്ട് ഏറ്റുപറഞ്ഞ് ഹൃദയംകൊണ്ട് ക്രിസ്തുവിനെ സ്വീകരിച്ച് രക്ഷിക്കപ്പെട്ടു എന്നു കരുതുന്നവർ, ജീവിത വിശുദ്ധിക്കും പ്രവൃത്തിക്കും പ്രാധാന്യം നൽകാത്തതായി കാണാം. ക്രിസ്തു കാട്ടിയ സ്നേഹം സഭകൾ മറന്നുപോകുന്നതും മതപരിവർത്തനം പ്രധാന ഉപാധിയായി സ്വീകരിക്കുന്നതും കാണാം.

ഫിലോക്കാലിയ (Vol. 2, P. 64) യിൽ വിശ്വാസത്താലുള്ള രക്ഷയും സ്നേഹത്താലുള്ള പ്രവൃത്തിയും തമ്മിലുള്ള ഗാഢബന്ധം വിശദമാക്കിയിരിക്കുന്നത് ഇങ്ങനെയാണ്:

"തീയേക്കുറിച്ചുള്ള ചിന്ത ശരീരത്തിന് ചൂടേകുകയില്ല; അതുപോലെ സ്നേഹം കൂടാതെയുള്ള വിശ്വാസത്തിന് ആത്മാവിലെ ആത്മജ്ഞാനത്തെ സാക്ഷാത്കരിക്കാനാവില്ല."

### 1. കൊരിന്ത്യർ 13-ാം അദ്ധ്യായം - സ്നേഹഗാനാമൃതം

ആദ്യത്തെ മൂന്ന് വാക്യങ്ങളിൽ സ്നേഹത്തിന്റെ മഹത്വവും ആവശ്യവും പറഞ്ഞശേഷം 4 മുതൽ 7 വരെയുള്ള വാക്യങ്ങളിൽ സ്നേഹത്തിന്റെ പ്രാധാന്യവും ലക്ഷണങ്ങളും പറയുന്നു. ഈ വാക്യങ്ങളിൽ സ്നേഹത്തിന്റെ 10 ഗുണങ്ങൾ എടുത്തു പറയുന്നു. ക്രിസ്തുവിന്റെ നിയമം സ്നേഹമാണെന്ന്, വി. അപ്പൊസ്തലൻ 1 കൊരി. 13-ാം അദ്ധ്യായത്തിൽ സമർത്ഥിക്കുന്നു. വേദപുസ്തകത്തിൽ സ്നേഹത്തെക്കുറിച്ചുള്ള ഏറ്റവും വലിയ വിവരണമാണ് ഈ അദ്ധ്യായം. സ്നേഹത്തിന്റെ അപ്പൊസ്തലനായി യോഹന്നാൻ അറിയപ്പെടുന്നു. എന്നാൽ വിശ്വാസ

ത്തിന്റെ അപ്പൊസ്തലനായ പൗലോസാണ് ഈ സ്നേഹാമൃതം രചിച്ചത്. ഗ്രീക്കുകാർ ജ്ഞാനത്തെ ആരാധിച്ചു. റോമാക്കാർ ശക്തിയെ ആരാധിച്ചു, ക്രൈസ്തവസഭ ക്രിസ്തുവിൽ വെളിപ്പെട്ട ദൈവസ്നേഹത്തെ ആരാധിച്ചു. ഗ്രീക്കുഭാഷയിൽ ഈ സ്നേഹമാണ് "അഗപ്പെ." ലോകപ്രകാരം സ്നേഹിക്കാൻ അർഹതയില്ലാത്തവരെ സ്നേഹിക്കുന്നതിനാണ് "അഗപ്പെ" എന്ന വാക്ക് ഉപയോഗിക്കുന്നത്.

ഭാഷാവരത്തിനു പ്രാധാന്യം കൊടുത്ത കൊരിന്ത്യരോട് സ്നേഹത്തിന്റെ പ്രാധാന്യം പറയുകയാണ് അപ്പൊസ്തലൻ. പങ്കുവയ്ക്കുന്ന ഈ ക്രിസ്തീയ സ്നേഹം നമ്മെ ഭരിക്കുന്നത്, നാം ക്രിസ്തുവിലാകുമ്പോൾ മാത്രമേ സാദ്ധ്യമാകൂ. സഹോദരനുവേണ്ടി ജീവൻ നൽകുന്ന ഈ സ്നേഹത്തിലൂടെ മാത്രമേ ഈ ഭൂമിയിൽ ഒരു ദൈവരാജ്യം പടുത്തുയർത്താൻ നമുക്ക് സാദ്ധ്യമാകൂ എന്ന് അഭി. ഒസ്താത്തിയോസ് തിരുമേനി വിശ്വസിക്കുന്നു. അത് സാക്ഷാത്കരിക്കപ്പെടുന്ന ഒരു നല്ല നാളെയ്ക്കായി അദ്ദേഹം കാത്തിരിക്കുന്നു.

ക്രിസ്തീയ രാജ്യങ്ങളുടെ ഉച്ചകോടിയിൽ, ദാരിദ്ര്യം, പട്ടിണി എന്നിവ തുടച്ചുനീക്കാനുള്ള എത്ര എത്ര തീരുമാനങ്ങളാണ് എടുത്തിട്ടുള്ളത്. യുദ്ധത്തിനായി ഈ രാജ്യങ്ങൾ ചിലവിടുന്ന കോടികൾ നീക്കിവച്ച് ദരിദ്ര രാജ്യങ്ങൾക്ക് പങ്കിട്ടാൽ, ആരും പട്ടിണിയായി ഉറങ്ങാത്ത ഒരു നല്ല നാളെ സൃഷ്ടിച്ചെടുക്കാൻ കഴിയുമെന്ന് അവർ തന്നെ ആവർത്തിക്കുന്നു; ആണയിട്ട് സമ്മതിക്കുന്നു. വി. പൗലോസ് അപ്പോസ്തലൻ കാട്ടിത്തന്ന ക്രിസ്തുവിന്റെ സ്നേഹം ഈ രാഷ്ട്രങ്ങളുടെ നിനവുകളെ അടക്കി ഭരിക്കുന്ന ഒരു കാലത്തു മാത്രമേ ഇത് സാധിതപ്രായമാകൂ എന്നു നമുക്ക് കരുതാം.

**പങ്കിടുന്ന ലോകം**

വി. പൗലൂസ് ഗലാത്യ സഭയോട് 'ക്രിസ്തു അത്രെ എന്നിൽ ജീവിക്കുന്നു' എന്നു പറയുന്നതിന്റെ പൊരുൾ എന്താണ്? ക്രിസ്തു എന്നിൽ വസിക്കുമ്പോൾ ആ ദിവ്യസ്വഭാവത്തിന് നാം കൂട്ടാളികളായിത്തീരും (2 പത്രോസ് 1:12). മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിക്കും. സഹോദരനോടുള്ള സ്നേഹം നമ്മുടെ നിനവുകളെ അടക്കി ഭരിക്കും. ക്രിസ്തു പഠിപ്പിച്ച ക്രിസ്തീയ കാര്യവിചാരകത്വം നമ്മെ ഒരു വസ്തുത ഓർമ്മപ്പെടുത്തുന്നു. നാം ജനിക്കുമ്പോൾ ഈ ഭൂമിയിലേക്ക് ഒന്നും കൊണ്ടുവരുന്നില്ല. മരിക്കുമ്പോൾ ഒന്നും കൊണ്ടുപോകുവാനും സാധ്യമല്ല. നേടിയതെല്ലാം ഈ പ്രകൃതിയിൽ നിന്നു ചൂഷണം ചെയ്തതാണ്. ഈ പ്രകൃതിയിലുള്ളതെല്ലാം എല്ലാവർക്കും തുല്യമായി അവകാശപ്പെട്ടതാണ്. അത് പങ്കുവെയ്ക്കുന്നതാണ് ഒരു ക്രൈസ്തവന്റെ അടിസ്ഥാന പ്രമാണം. ഈ ദരിദ്ര ലോകത്തിൽ ധനവാനായിരിക്കുന്നത് കടുത്ത പാപ

മാണെന്ന് ഒസ്താത്തിയോസ് തിരുമേനി നമ്മെ ഓർമ്മപ്പെടുത്തുന്നു.

അവനവനു വേണ്ടി മാത്രം കരുതുന്നിടത്ത് ക്രിസ്തു അപ്രസക്ത മാകും. അവകാശങ്ങളില്ലാത്ത, സ്വീകരിച്ചത് തന്റേതാക്കാത്ത വേലക്കാ രനാണ് ദൈവരാജ്യത്തിന്റെ യഥാർത്ഥ അവകാശി. ഈ ദൈവരാജ്യ പ്രവ ർത്തനത്തിൽ വ്യക്തിപരമായി പങ്കുകാരാകാൻ പൗലോസ് ശ്ലീഹാ നമ്മെ ഉപദേശിക്കുന്നു. മനുഷ്യജീവനു തടസ്സമായ ആഗോള ഭീകരത, പരി സ്ഥിതി ചൂഷണങ്ങൾ, ലിംഗപക്ഷാഭേദങ്ങൾ, യുദ്ധക്കെടുതികൾ ഇല്ലാത്ത ഒരു നല്ല നാളെയാണു ലക്ഷ്യം. ഈ സ്നേഹലോകമാണ് വി. വേദപുസ്തകത്തിന്റെ ഇതിവൃത്തം. ഈ ദൈവരാജ്യ വ്യവസ്ഥിതി ഇന്നത്തെ സമൂഹ്യ പശ്ചാത്തലത്തിൽ എങ്ങനെ സംജാതമാകും എന്ന താണ് ഇനി നമുക്ക് കൂട്ടായി ചിന്തിക്കാനുള്ളത്.

### ഒരു സ്നേഹലോകം എങ്ങനെ സംജാതമാകും

'സാമൂഹ്യനീതിയുടെ' ജീവിക്കുന്ന പ്രവാചകനാണ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്. അദ്ദേഹത്തിന്റെ രചനകളുടെ പ്രഭാഷണങ്ങ ളുടെ ലക്ഷ്യം ഈ സ്നേഹലോകമാണ്. അദ്ദേഹത്തിന്റെ ദൈവശാസ്ത്രം ഈ വഴിക്കാണ് സഞ്ചരിക്കുന്നതും ചിന്തിക്കുന്നതും. നവതി പിന്നിട്ട അദ്ദേ ഹത്തിന്റെ ഒടുവിലിറങ്ങിയ അദ്വൈത ദൈവശാസ്ത്രത്തിലും, പണി പ്പുരയിലിരിക്കുന്ന "സ്നേഹകൂടാരം", ആദ്യകാലത്തെഴുതിയ "Sharing God & Sharing World", "രക്ഷ ക്രൈസ്തവനു മാത്രമോ", "വിശ്വാസ ത്താലുള്ള രക്ഷ: ഒരു പുനർ വായന" തുടങ്ങി അദ്ദേഹത്തിന്റെ ഗ്രന്ഥ ങ്ങളിലെ അന്വേഷണം ക്രിസ്തുവിൽ ഉരുവാകുന്ന ഒരു സമൂഹമാണ്. ദൈവരാജ്യ വ്യവസ്ഥിതിയുടെ സ്ഥാപനമാണ്, ക്രിസ്തുവിൽ ഒരു പുതിയ സമൂഹം കെട്ടിപ്പടുക്കുന്നതാണ് അദ്ദേഹത്തിന്റെ സ്വപ്നം.

'ദൂതൻ' ത്രൈമാസികയിൽ മാർച്ച് ലക്കം (മിഷൻ ബോർഡ് മാസിക) അദ്ദേഹത്തിന്റെ ഒരു ലേഖനം വന്നു. ക്രിസ്തീയ വിശ്വാസപ്രകാരം നിത്യ നരകമുണ്ടോ? ഈ ലേഖനം പുതിയ ചില വിവാദങ്ങൾക്കു തിരികൊളു ത്തിയിരിക്കുകയാണ്. നിത്യനരകം എന്നൊന്നില്ലെന്നും നിത്യത ദൈവ ത്തിനു മാത്രമുള്ളതാണെന്നും സർവ്വ സൃഷ്ടികളുടെയും സായൂജ്യമാണ് സ്നേഹസമ്പന്നനായ പിതാവിന്റെ ലക്ഷ്യമെന്നും അദ്ദേഹം സമർത്ഥി ക്കുന്നു. മതത്തിന്റെ ഇടുങ്ങിയ തുരുത്തുകൾക്കപ്പുറം സർവ്വസൃഷ്ടിയു ടെയും രക്ഷയാണ് അദ്ദേഹം ഇവിടെ പ്രഘോഷിക്കുന്നത്.

അഭി. ഒസ്താത്തിയോസ് തിരുമേനിയുടെ 'സ്നേഹമതം' എന്ന പുസ്തകത്തിന്റെ പുറംചട്ടയിലെ ചിത്രങ്ങൾ ആരെയും ഹഠാദാകർ ഷിക്കും: ഇസ്ലാമിന്റെ ചന്ദ്രക്കലയും, ഹൈന്ദവ ചിന്തയിലെ 'ഓം', അതോ ടൊപ്പം കുരിശും ചിത്രീകരിച്ചിരിക്കുന്നു. മുഴുവൻ മാനവരാശിയും ഏക ദൈവത്തിന്റെ മക്കളാണ്. അവർ പങ്കുവച്ച് സ്നേഹത്തിൽ വാഴണമെന്ന്

ഉൽഘോഷിക്കുന്നു അദ്ദേഹം. എല്ലാ മതങ്ങളുടെയും അടിസ്ഥാനപ്രമാണം സ്നേഹമാണ്. ഈ സ്നേഹത്തിന്റെ അടിസ്ഥാനത്തിൽ ഒരു മേശയ്ക്ക് ചുറ്റും എല്ലാ മതസ്ഥരും ഒന്നിക്കണം. ആരും അവരവരുടെ മതം ഉപേക്ഷിച്ച് ഏകമതത്തിലാകുന്നത് ഈ യുഗത്തിൽ സാദ്ധ്യമല്ലല്ലോ; സ്നേഹത്തിൽ നമുക്ക് ഒന്നിക്കാം.

'മതപരിവർത്തന'മല്ല; 'മനപരിവർത്തന'മാണ് ഇന്ന് ആവശ്യം. ഒരു ദൈവരാജ്യ സൃഷ്ടിയ്ക്ക് നമുക്കൊന്നിച്ച് പങ്കുവയ്ക്കലിലൂടെ ഭൂമുഖത്തുനിന്നു പട്ടിണിയും, ചൂഷണവും, അനീതിയും, അടിമത്തവും തുടച്ചുമാറ്റാം. നീതിപൂർണ്ണമായ ഒരു സമൂഹം, എല്ലാ മതങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും അടിസ്ഥാന ലക്ഷ്യമാണ്. അവനവന്റെ വിശ്വാസങ്ങളിൽ നിന്നുകൊണ്ട് ആദ്യപടിയായി ഈ പൊതുലക്ഷ്യത്തിനായി കൈകോർക്കാം. "മാനവസേവയാണ് മാധവസേവ" എന്ന് ഹൈന്ദവമതം ഉൽഘോഷിക്കുന്നു. Loving the Unloveable is Chritian Love. നബിവചനം ഇതാണ്: "നിങ്ങളുടെ വിശ്വാസം പൂർണ്ണമാകുകയില്ല; താൻ (നിങ്ങൾ) ഇഷ്ടപ്പെടുന്നത് തന്റെ (നിങ്ങളുടെ) സഹോദരൻ ഇഷ്ടപ്പെടുന്നതു വരെ." മതത്തിന്റെ സങ്കുചിത ഭാവങ്ങൾക്കപ്പുറം ഒരു സാർവ്വലൗകിക സമൂഹം, സ്നേഹസമൂഹം, ദൈവരാജ്യം, രാമരാജ്യം പടുത്തുയർത്താൻ നമുക്കു കഴിയണം. ക്രിസ്തുവിന്റെ ഒന്നാമത്തെ വരവിൽ അവൻ തൊട്ടു തുടങ്ങിയ ദൈവരാജ്യ വ്യവസ്ഥിതി, അവന്റെ രണ്ടാമത്തെ വരവിനു മുമ്പ് നമുക്ക് ആർജിക്കണം. ഒരു നവ്യ സ്നേഹലോകം നമുക്കിവിടെ സൃഷ്ടിക്കാം. ഇത് മാർ ഒസ്താത്തിയോസിന്റെ പ്രായോഗിക ദർശനമാണ്. അതിനായി ക്രിസ്തു നമ്മെ ഏല്പിച്ചിട്ടുള്ളതെല്ലാം നമുക്ക് അനുഷ്ഠിക്കാം. ക്രിസ്തുവിനോടുകൂടെ നമുക്കും ക്രൂശിക്കപ്പെടാം. അവനോടുകൂടെ നാമും ഉയിർക്കും. ക്രിസ്തുവിന്റെ സ്നേഹത്തിലധിഷ്ഠിതമായ ദൈവരാജ്യം സംജാതമാകും.

അന്ത്യവിധിക്കായി തമ്പുരാൻ എത്തുമ്പോൾ
എന്തെല്ലാം ചെയ്തെന്ന് ചോദിച്ചീടും
ചെയ്തു മറന്നതും ചെയ്യാതെപോയതും
അയ്യയ്യോ തമ്പുരാൻ ചോദിച്ചീടും...

ക്രിസ്തുവിൽ ജീവിക്കുന്ന ഒരു നവ്യ സമൂഹം നമുക്കു പണിയാം.



# നാംസും ദിവ്യബോധനവും വൻ സ്വാധീനം ചെലുത്തി

## സാറാമ്മ സിറിയക്ക്, തോട്ടയ്ക്കാട്

രണ്ടായിരം വർഷത്തെ പാരമ്പര്യത്തിന്റെയും പ്രശസ്തിയുടെയും മേന്മനടിച്ചുകൊണ്ട് യേശുക്രിസ്തുവിന്റെ കാലത്തെ പരീശന്മാരെപ്പോലെയും മഹാപുരോഹിതന്മാരെപ്പോലെയും ജീവിക്കുന്ന മിക്ക മലങ്കര സഭാംഗങ്ങൾക്കും ദിശാബോധം നഷ്ടപ്പെട്ടിരിക്കുകയാണെന്ന് അവരുടെ വിവിധ രംഗങ്ങളിലെ പ്രവർത്തനങ്ങൾ സാക്ഷിക്കുന്നു. സ്ഥാനവും മാനവും ആഗ്രഹിക്കുന്ന നാം പല രംഗങ്ങളിലും സത്യക്രിസ്ത്യാനികൾ എന്ന പേരിന് അർഹരല്ലാതായിരിക്കുന്നു എന്നു പറഞ്ഞാൽ അതിനോട് അധികമാരും വിയോജിക്കുമെന്നു തോന്നുന്നില്ല. നന്മ ചെയ്തുകൊണ്ട് ചുറ്റി സഞ്ചരിച്ച യേശുക്രിസ്തുവിന്റെ മാതൃക നാം ഏതാണ്ടു മറന്നു എന്നതാണ് അംഗീകരിക്കേണ്ട വസ്തുത.

ദൗത്യബോധം നഷ്ടപ്പെട്ട് ഏതാണ്ടുറക്കത്തിലായിരുന്ന സഭാംഗങ്ങളെ തട്ടിയുണർത്താനും നേർവഴിയിലൂടെ തിരിച്ചുവിടാനും കാൽനൂറ്റാണ്ടിനു മുമ്പ് അതായത് 1984-ൽ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ആരംഭിച്ച ദിവ്യബോധനം പദ്ധതിയും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ രൂപംനൽകിയ നാഷണൽ അസോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസും (നാംസ്) സഭാംഗങ്ങളെ വലിയ ഒരളവിൽ ബോധവൽക്കരിക്കുന്നതിനും അവർക്ക് മാർഗ്ഗദർശനം നൽകുന്നതിനും സഹായിച്ചിട്ടുണ്ട്. ഇന്ന് മിക്ക ഇടവകകളിലും ദിവ്യബോധന പദ്ധതി കാര്യക്ഷമമായി പുരോഗമിച്ചുവരുന്നു. നാംസിന്റെ ശാഖകൾ ചില സ്ഥലങ്ങളിൽ സേവന പ്രവർത്തനങ്ങൾ ഏറ്റെടുത്തിട്ടുണ്ട്. ഈ രണ്ടു പദ്ധതികളും എന്നെ ആകർഷിക്കുകയും അവയുമായി കുറെയൊക്കെ ബന്ധപ്പെടാൻ സൗകര്യം ലഭിക്കുകയും ചെയ്തിട്ടുണ്ട്. അക്കാര്യങ്ങൾ ചുരുക്കി പറയാനാണ് ഞാനിവിടെ ശ്രമിക്കുന്നത്.

ഒരു സണ്ടേസ്കൂൾ വിദ്യാർത്ഥിനി ആയിരിക്കുമ്പോൾ തന്നെ ആതുരസേവനം ഞാൻ ഇഷ്ടപ്പെട്ടിരുന്നു. ദൈവാനുഗ്രഹത്താൽ പ്രസിദ്ധമായ വെല്ലൂരാശുപത്രിയിൽ നേഴ്സിംഗ് പരിശീലനം നടത്താൻ സാധിച്ചു. മഹത്തായ വെല്ലൂർ ആശുപത്രി സാധാരണക്കാരിയായിരുന്ന ഒരു അമേരിക്കൻ വനിത - ഡോ. ഐഡ എസ്. സ്ക്കഡർ - ആരംഭിച്ചതിന്റെ പിന്നിലെ ചരിത്രം രോമാഞ്ചജനകമാണ്. ബ്രിട്ടീഷുകാർ ഇന്ത്യ ഭരിച്ചിരുന്ന കഴിഞ്ഞ നൂറ്റാണ്ടുകളിൽ വിദേശ മിഷണറിമാർ ഇവിടെ വന്ന് മതസാമൂഹ്യ പ്രവർത്തനങ്ങൾ ചെയ്തിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ തന്റെ പിതാവായ ഡോ. സ്ക്കഡർ വെല്ലൂരിനടുത്തുള്ള ഒരു ഗ്രാമത്തിൽ

സേവനം ചെയ്തുകൊണ്ടിരുന്നു. മാതാവിനു സുഖം ഇല്ലെന്നറിഞ്ഞ് അവരെ സഹായിക്കാനാണ് അമേരിക്കയിൽ വിദ്യാഭ്യാസം പൂർത്തിയാക്കി നിന്ന ഐഡാ ഇന്ത്യയിൽ എത്തിയത്. മാതാപിതാക്കളോടൊപ്പം താമസിക്കുമ്പോൾ മൂന്നു ഗ്രാമീണ യുവതികൾ പ്രസവ ശുശ്രൂഷ ലഭിക്കാതെ ഒരു രാത്രി മരിച്ച സംഭവം ഐഡയെ ഞെട്ടിച്ചു. പ്രസവ ശുശ്രൂഷയ്ക്കു പുരുഷ ഡോക്ടറുമാരുടെ സഹായം നിഷിദ്ധമെന്നു ചിന്തിച്ച ഭർത്താക്കന്മാരുടെ നിലപാടാണ് ഈ മൂന്നു പേരുടെയും അകാല മരണത്തിനു കാരണം. ഭർത്താക്കന്മാർ രാത്രിയിൽ ഡോ. സ്കഡറിന്റെ വീട്ടിൽ വന്നു ഐഡയോട് സഹായം അഭ്യർത്ഥിച്ചു. തനിക്ക് പ്രസവ ശുശ്രൂഷ സംബന്ധമായ കാര്യങ്ങൾ ഒന്നും അറിഞ്ഞുകൂടാ എന്നും അച്ഛനായ ഡോ. സ്ക്കഡറിനെ അയക്കാമെന്നും താനും ഒപ്പം വരാമെന്നും ഒക്കെ പറഞ്ഞിട്ടും അവർക്ക് പുരുഷ ഡോക്ടറുടെ സഹായം ഒട്ടും സ്വീകാര്യമായില്ല. ഇങ്ങനെ ശുശ്രൂഷ ലഭിക്കാതെയാണ് മൂന്നു യുവതികളും മരണം അടഞ്ഞത്. യുവതിയായ ഐഡാ പോയി മെഡിസിൻ പഠിച്ചശേഷം തിരിച്ചു വന്നു ചെറിയ തോതിൽ വെല്ലൂരിൽ ആരംഭിച്ചതും പെട്ടെന്നു വളർന്നതുമായ ആശുപത്രിയിൽ പഠിക്കാനും സേവനത്തിന്റെ വില മനസ്സിലാക്കാനും എനിക്ക് സാധിച്ചു. ആശുപത്രിയിൽ എത്തുന്ന രോഗികളെ സ്വന്തം കുടുംബാംഗങ്ങളെപ്പോലെ കരുതി ചികിത്സിക്കുകയും മറ്റു സ്ഥലങ്ങളിൽ ലഭിക്കാവുന്ന വൻ ശമ്പളം വേണ്ടെന്നു സ്വയം തീരുമാനിച്ച് ചെറിയ വേതനം പറ്റി പ്രവർത്തിക്കുകയും ചെയ്യുന്ന സ്റ്റാഫംഗങ്ങളാണ് വെല്ലൂരിന്റെ മുഖ്യ വിജയ കാരണം.

നേഴ്സിംഗ് പാസ്സായി ഗൾഫിൽ എത്തി തിരക്കുപിടിച്ച ജോലി ചെയ്തും കുടുംബജീവിതം നയിച്ചും നാളുകൾ നീക്കിയെങ്കിലും ആദ്യകാലത്തു പഠിച്ച കാര്യങ്ങൾ ഒന്നും മറന്നുപോയില്ല. ജോലി ചെയ്യുന്ന കാലയളവിൽ മുൻപറഞ്ഞ പിതാക്കന്മാർ ഗൾഫിൽ വരികയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളെപ്പറ്റി അനുസ്മരിപ്പിക്കുകയും ചെയ്തിരുന്നു. ദരിദ്രരെ സഹായിക്കുകയും മക്കളെ സഭാപ്രവർത്തനത്തിന് നൽകുകയും ചെയ്യണമെന്ന് അവർ ഉദ്ബോധിപ്പിച്ചിരുന്നു. മക്കളെ എൻജിനിയറന്മാരും ഡോക്ടർമാരും ആക്കാൻ വെമ്പുന്ന മാതാപിതാക്കൾക്ക് ഈ ഉപദേശമൊന്നും സ്വീകാര്യമായി തോന്നിയിരിക്കാനിടയില്ല.

രണ്ടായിരാമാണ്ട് ഞാൻ റിട്ടയർ ചെയ്തു. കുടുംബ സംബന്ധമായ ജോലികൾ തീർത്തശേഷമാണ് ഞാൻ നാംസിൽ അംഗമായതും കേരളത്തിലും വെളിയിലും നടന്ന പല വാർഷിക കോൺഫറൻസുകളിൽ സംബന്ധിച്ചതും. അവിടെ നമ്മുടെ സഭാംഗങ്ങൾ ചെയ്യുന്ന സേവനം എന്നെ ഹഠാദാകർഷിച്ചു. സഭയെപ്പറ്റി കൂടുതൽ പഠിക്കാൻ വേണ്ടി ദിവ്യബോധനം എന്ന പദ്ധതിയിൽ ചേരാനും നമ്മുടെ സഭയുടെ അന്യൂനമായ തനിമ മനസ്സിലാക്കാനും മറ്റും സാധിച്ചു. മിഷൻ സണ്ടേയിൽ ചില പള്ളികളിൽ പ്രസംഗിക്കാനും അവസരം ലഭിച്ചിട്ടുണ്ട്. മിഷൻ ബോർഡ് പ്രസിഡന്റായ മാർ ഒസ്താത്തിയോസ് തിരുമേനിയുടെ കല്പന ഉണ്ടാ

യിട്ടും ഒരു പള്ളിയിലെ വികാരി, സ്ത്രീയാകയാൽ മിഷനെപ്പറ്റി പ്രസം ഗിക്കാൻ അനുവദിച്ചില്ല എന്ന ദുഃഖസത്യത്തിൽ എനിക്ക് ഖേദമില്ലെങ്കിലും ആദിമസഭയിൽ സ്ത്രീകൾക്കു നൽകിയിരുന്ന സ്ഥാനം വീണ്ടെടുക്കുക തന്നെ വേണമെന്ന അഭിപ്രായം എനിക്കുണ്ട്.

നാം ഈ ലോകത്തിൽ എന്തെല്ലാം സമ്പാദിച്ചാലും ഒന്നും കൊണ്ടു പോകയില്ലെന്നല്ലേ അലക്സാണ്ടറും സീസറും മറ്റും നമ്മെ അനുസ്മരി പ്പിക്കുന്നത്. പാപികളായ നമ്മെ രക്ഷിക്കാൻ തന്റെ ഏകജാതനായ പുത്രനെ ലോകത്തിലേക്കയച്ച ദൈവത്തിന്റെ സ്നേഹം നാം മനസ്സിലാ ക്കണം.

അതുകൊണ്ട് നമുക്ക് പ്രിയപ്പെട്ടതും വില കൂടിയതും ഉപേക്ഷിക്കാൻ മനസ്സില്ലാത്തതും സന്തോഷത്തോടുകൂടി മറ്റുള്ളവർക്ക് കൊടുക്കണം. ത്രിത്വ സ്നേഹം മനുഷ്യൻ തുടരണമെന്നാണ് യഹോവ ആഗ്രഹിച്ചത്. ത്രിത്വ സ്നേഹം – പങ്കിടുന്ന സ്നേഹമാണ്. മറ്റുള്ളവരെ സഹായിക്കുന്ന സ്നേഹമാണ്, മറ്റുള്ളവർക്കുവേണ്ടി എന്തും ത്യജിക്കാൻ കഴിയുന്ന സ്നേഹമാണ്. പഴയനിയമത്തിൽ യഹോവ മോശയ്ക്ക് കൊടുത്ത 10 കല്പനകൾ യേശു രണ്ടിൽ ചുരുക്കി: “നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ ആത്മാവോടും, പൂർണ്ണ മനസ്സോടും പൂർണ്ണ ശക്തിയോടും സ്നേഹിക്കണം. നിന്നെപ്പോലെ തന്നെ നിന്റെ അയൽക്കാരനേയും സ്നേഹിക്കണം.” പഴയനിയമത്തിൽ പലയിടത്തും ധനവാന്മാർ ദൈവാനുഗ്രഹമുള്ളവരാണെന്നു കാണാം. എന്നാൽ പുതിയ നിയമത്തിൽ മറിച്ചാണ് പറയുന്നത്. യേശു പലകുറി ദരിദ്രരായവർ ഭാഗ്യ വാന്മാർ എന്നും ധനികന്മാരായ നിങ്ങൾക്കു ഹാ കഷ്ടം എന്നും പറയു ന്നു. ആവർത്തന പുസ്തകം 15-ാം അദ്ധ്യായത്തിൽ ‘ദരിദ്രനായ നിന്റെ സഹോദരനെ കൈ തുറന്ന് സഹായിക്കണം, ഇല്ലെങ്കിൽ അവന്റെ നില വിളി കേട്ട് യഹോവ നിനക്ക് ദോഷം ചെയ്യും. നീ അവന് കൊടുത്തേ മതിയാവൂ, കൊടുക്കുമ്പോൾ ഹൃദയത്തിൽ വ്യസനം തോന്നരുത്’ എന്ന് പറയുന്നു. ഇതിന്റെ അടിസ്ഥാനത്തിലാവാം *നിനക്കുള്ളത് വിറ്റ് ദരിദ്ര ന്മാർക്ക് കൊടുപ്പിൻ* എന്ന് പറയുന്നത്. സകല സൃഷ്ടിയുടെയും ഉടയ വനായവൻ ഒരു ദരിദ്രനെപ്പോലെ ഈ ഭൂമിയിൽ പിറന്നു. ദരിദ്രനെപ്പോലെ അദ്ധ്വാനിച്ച് തന്റെ മാതാവിനെ പുലർത്തി. മൂന്നര വർഷക്കാലം പരസ്യ ശുശ്രൂഷ നടത്തി. ലോകത്തിൽ എങ്ങിനെ ഒരാൾക്ക് നന്മയെ സ്വീക രിച്ചും തിന്മയെ ത്യജിച്ചും ജീവിക്കാമെന്ന് നമുക്ക് കാണിച്ചുതന്നു. തന്റെ ജീവിതത്തിൽ ഒരിക്കൽപോലും പണം സൂക്ഷിച്ചു വച്ചതായി പറയുന്നില്ല. രോഗികൾക്ക് സൗഖ്യം, കുരുടന്മാർക്ക് കാഴ്ച, തളർന്നവരെ എഴു ന്നേൽപ്പിച്ചു, വിശക്കുന്നവർക്ക് ഭക്ഷണം, എല്ലാം ധാരാളമായി മറ്റുള്ള വർക്ക് കൊടുക്കുന്നതായിട്ടാണ് നാം കണ്ടിരിക്കുന്നത്.

മാമോദീസാ മൂലം ക്രിസ്തുശരീരത്തിന്റെ അവയവങ്ങളായിത്തീർന്ന നാം ക്രിസ്തുവിനെ ധരിക്കണം; യേശു പഠിപ്പിച്ച കാര്യങ്ങൾ ചെയ്യണം.

ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനായിട്ടാണ് താൻ വന്നിരിക്കുന്നത് എന്ന് പറയുകയും തന്റെ ശിഷ്യന്മാരുടെ കാൽ കഴുകി ഇതു നമ്മെ കാണിച്ചുതരികയും ആണ് ചെയ്തത്.

പുറപ്പാട് പുസ്തകത്തിൽ മന്നയെപ്പറ്റി വി. പൗലോസ് പറയുന്നത് ഏറെ പെറുക്കിയവനേറെയും കുറച്ച് പെറുക്കിയവന് കുറവും കണ്ടില്ല" എന്നാണ്. ഇവിടെ യഹോവ എല്ലാവർക്കും സമത്വം ഉണ്ടാകണം എന്ന് ആഗ്രഹിച്ചിരുന്നു എന്നു കാണാം. വി. പൗലോസ് തെസലോനിക്യർക്കെ ഴുതിയ രണ്ടാം ലേഖനത്തിൽ വേല ചെയ്യാത്തവൻ ഭക്ഷിക്കരുത് എന്ന് പറയുന്നു. സാമ്പത്തിക - സാമൂഹിക അനീതികളേയും, ഉച്ചനീചത്വ ത്തെയും ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള വിടവിനേയും കുറയ്ക്ക ണം. "നിന്റെ രാജ്യം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിൽ ആകണമേ" എന്ന് പ്രാർത്ഥിക്കുന്ന നാം നിത്യവും അതിനായി പ്രവർത്തിക്കുകയും വേണം.

വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് ഭാഗ്യം എന്ന് കരുതണം. പ. പാമ്പാടി തിരുമേനി നമുക്ക് കാണിച്ചുതന്നതും ഇതാണ്. നിരന്തരമായ പ്രാർത്ഥന, ഉപവാസം, ദാനം ഇവ മൂന്നുമാണ് തിരുമേനിയെ ശ്രേഷ്ഠ നാക്കിയത്. തിരുമേനിയ്ക്ക് സ്വന്തമായി ഒന്നും ഇല്ലായിരുന്നു. ദൈവം കൊടുത്തതെല്ലാം തിരുമേനി ദാനം നൽകി.

ഇന്ന് നമുക്ക് ചെയ്യാൻ കഴിയുന്നത് - രാപകൽ ദൈവത്തോട് പ്രാർത്ഥി ക്കുക, ഉള്ളതു മുഴുവൻ കൊടുത്തില്ലെങ്കിലും ദശാംശം മാറ്റിവയ്ക്കണം; അറിയുന്നവരോടും മക്കളോടും എല്ലാം പറയണം, അത് ചെയ്യിക്കണം. കൊയ്ത്ത് ഏറെയുണ്ട്, വേലക്കാരോ ചുരുക്കം എന്നു പറഞ്ഞ യേശു വിന്റെ വിളി കേൾക്കാൻ അനേകർ സഭയിൽ ഉണ്ടാകണമേ എന്ന് പ്രാർ ത്ഥിക്കാം. കുറെക്കാലം ജീവിച്ചു, സമ്പാദിച്ചു. അവസാനം ഇങ്ങനെ യാവാം എന്ന് ചിന്തിക്കരുത്. നമ്മുടെ മരണത്തിന്റെ നാഴികയോ വിനാ ഴികയോ നമുക്ക് അറിയില്ലല്ലോ? കിട്ടുന്ന ഓരോ ദിവസവും അവസാന ദിനം എന്ന് ഓർത്ത് ദൈവസന്നിധിയിൽ നമ്മെ സമർപ്പിക്കാം. ഒരു മിന്നാ മിനുങ്ങിനെപ്പോലെയോ, ഒരു മുല്ലപ്പൂവിനെപ്പോലെയോ, നമുക്ക് കിട്ടുന്ന ഇത്തിരി ആയുസിൽ നാം ദൈവത്തെ പ്രസാദിപ്പിക്കാൻ ശ്രമിക്കയല്ലേ വേണ്ടത്.



# നാംസ് ബാഗ്ലൂർ യൂണിറ്റ്: സംഘടനയുടെ സന്തോഷവും കിരീടവും

## കെ. വി. മാമ്മൻ

സ്ഥലം കർണ്ണാടക സംസ്ഥാനത്തിന്റെ തലസ്ഥാനവും അനുനിമിഷം വളരുന്ന മഹാനഗരവുമായ ബാംഗ്ലൂരിന്റെ പ്രാന്തപ്രദേശം. പക്ഷേ, പ്രകൃതിയെ സംബന്ധിച്ചിടത്തോളം സാക്ഷാൽ കേരളത്തനിമയുടെ പ്രതിഛന്ദം. കായ്ഫല ഭാരത്താൽ ഓലമടലുകൾ താണു കുട പിടിച്ച് നിൽക്കുന്ന കേരതരുനികരങ്ങൾ അലുക്കും അതിരും തീർത്ത പറമ്പ്. ചെറിയ കെട്ടിടങ്ങൾ. തെല്ലും അല്ലലറിയാതെ ഉല്ലാസത്തോടെ ഓടിച്ചാടിക്കളിക്കുന്ന കുട്ടികൾ. അവരുടെ മുഖകമലങ്ങളിൽ പ്രഭാത ചൈതന്യത്തിന്റെ തുടിപ്പ്.

ഞാൻ പലതവണ വന്നിട്ടുള്ള സ്ഥലമാണിത്. എന്നാൽ ഇക്കഴിഞ്ഞ നവംബർ 6-ന് മിഷൻ ബോർഡിന്റെ ഫ്ളാഗ്ഷിപ്പായ കുനിഗലിലെ ദയാഭവൻ സന്ദർശിച്ചശേഷം വിശാലസുന്ദരമായ നേർവീഥിയിലൂടെ അതിവേഗത്തിൽ കാറോടിച്ച് സന്ധ്യാഗമത്തോടെ സ്നേഹസദനിൽ എത്തിയപ്പോൾ വഴിയും ലക്ഷ്യവും തെറ്റിയോ എന്നൊരു സന്ദേഹം. സ്നേഹസദൻ തന്നെ എന്ന് എന്റെ സമർത്ഥനായ സാരഥിയും ജാമാതാവുമായ തോമസ് മാത്യു പറഞ്ഞപ്പോഴാണ് സംശയം അകന്നത്.

കണ്ണുകളെ വിശ്വസിക്കാനാവാത്തവിധമുള്ള വൻ മാറ്റങ്ങൾ. സ്നേഹസദന്റെ മുഖഛായ അപ്പാടെ മാറി. ഒരു വലിയ സഭാസ്നേഹിയുടെ വിലമതിക്കാനാവാത്ത സംഭാവനയായ രണ്ടേമുക്കാൽ ഏക്കർ സ്ഥലത്തു സഭാംഗങ്ങൾ കണ്ണടച്ച് ഒഴുക്കിയ പണത്തിന്റെ പ്രവാഹം ബാലഭവനത്തേയും ചെറിയ ചാപ്പലിനെയും കുടുതൽ പവിത്രമാക്കി. ഇന്നിതാ അവിടെ ഒരു പുതിയ ഇരുനില വൃദ്ധഭവനം തല ഉയർത്തി നാലഞ്ചാൾ പൊക്കമുള്ള തെങ്ങുകളെയും ആഛാദനം ചെയ്തിരിക്കുന്നു.

മഹത്തായ സേവന പ്രവർത്തനങ്ങൾ കൊണ്ടും സഭാംഗങ്ങളുടെ സജീവ പങ്കാളിത്തം കൊണ്ടും നാംസിന്റെ ബാഗ്ലൂർ യൂണിറ്റ് അനുദിനം വളർന്നു സംഘടനയുടെ സന്തോഷവും കിരീടവുമായി പരിലസിക്കുന്നതെന്തുകൊണ്ടാണെന്ന് സ്നേഹസദനിൽ ഒന്നു കടന്നു നോക്കാം. കഴിഞ്ഞ രണ്ട് ദശാബ്ദങ്ങൾക്കിടയിൽ ഈ യൂണിറ്റ് കൈവരിച്ച നേട്ടങ്ങൾ സഭയുടെ യഥാർത്ഥ ദൗത്യത്തിനു സാക്ഷ്യപത്രം നൽകുന്നതും

സഭാംഗങ്ങൾക്ക് സംതൃപ്തികരവുമാണെന്ന് അനുഭവത്തിൽ നിന്ന് എനിക്ക് തറപ്പിച്ച് പറയാനാവും.

**അല്പം ചരിത്രം**

ബാംഗ്ലൂരിൽ 1991-ൽ നടന്ന നാംസിന്റെ വാർഷിക സമ്മേളനത്തെ തുടർന്ന് ആരംഭിച്ച നാംസ് യൂണിറ്റ് ഇത്ര വേഗം വൻ നേട്ടം കൈവരിക്കുമെന്ന് പ്രവർത്തകർ പോലും പ്രതീക്ഷിച്ചിരിക്കയില്ല. ശാഖയിലെ അംഗങ്ങൾ ആദ്യകാലങ്ങളിൽ മാസംതോറും അന്നവിടെ ഉണ്ടായിരുന്ന ഫാ. ഡോ. ഒ. തോമസിന്റെ വസതിയിൽ സമ്മേളിച്ച് വേദപഠനം നടത്തി വന്നു. പിന്നീട് നാംസ് 1993-ൽ ബാംഗ്ലൂരിൽ ഇദംപ്രഥമമായി ആരംഭിച്ച ഓർത്തഡോക്സ് ക്രിസ്ത്യൻ ഐക്യ കൺവൻഷൻ 12 വർഷം നടത്തിയ ശേഷം നഗരത്തിലെ ഓർത്തഡോക്സ് ഇടവകകൾ അത് ഏറ്റെടുക്കുകയും ഇന്ന് കൺവൻഷൻ ഭംഗിയായി നടത്തുകയും ചെയ്തുവരുന്നു. കൺവൻഷനോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച കൺവൻഷൻ ഗീതങ്ങൾ എന്ന പാട്ടുപുസ്തകം വ്യാപകമായി ഇവിടെയും പുറത്തുമുള്ള മലയാളികൾ ഉപയോഗിക്കുന്നുണ്ട്. ഇവിടെ നടന്ന നാംസിന്റെ 29-ാം വാർഷിക സമ്മേളനത്തിന് ആതിഥ്യം വഹിക്കാനും ബാംഗ്ലൂർ യൂണിറ്റിനു സാധിച്ചു.

മറ്റു ശാഖകളെപ്പോലെ ബാംഗ്ലൂർ ശാഖയും 1994 വരെ ഒരു പഠന ഗ്രൂപ്പായിരുന്നു. പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, വൈദിക പ്രമുഖരായ ഫാ. ഒ. തോമസ്, ഫാ. ഏബ്രഹാം മാരേട്ട്, ഫാ. സാബു കുറിയാക്കോസ് എന്നിവരുടെ അനുഗ്രഹീതവും ശക്തവുമായ മാർഗ്ഗനിർദ്ദേശത്വത്തിലും നേതൃത്വത്തിലും ബാംഗ്ലൂർ ശാഖയ്ക്ക് 'വചനം' 'പ്രവൃത്തി'പഥത്തിൽ ആക്കാൻ സാധിച്ചതിന്റെ ഫലമാണ് നാംസ് സ്നേഹസദൻ. ഇത് അനാഥരും പാവപ്പെട്ടവരും നിഷ്കളങ്കരുമായ കുട്ടികളുടെ ആശാഭവനമാണ്.

ശാഖയുടെ കൺവീനറായ കെ. കെ. മാത്തുക്കുട്ടി വൈദ്യൻ സംഭാവനയായി നൽകിയ കെട്ടിടം 1994 ഡിസംബർ 25-ന് തിരുപ്പിറവി ദിനത്തിൽ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രതിഷ്ഠിച്ചു. രണ്ടാഴ്ച കഴിഞ്ഞ് 1995 ജനുവരി 6-നു ആദ്യ ബാച്ച് കുട്ടികളെ സ്നേഹസദൻ ഉൾക്കൊണ്ടു. സമൂഹത്തിലെ പാവപ്പെട്ടവരും അവഗണിക്കപ്പെട്ടവരുമായ ഒട്ടധികം കുട്ടികളെ ദൈവസ്നേഹത്താൽ പ്രേരിതരായി കുറെയെല്ലാം സഹായിക്കാൻ സാധിച്ചതുകൊണ്ടാവാം എളിയ തോതിൽ ആരംഭിച്ച സ്നേഹസദൻ ഇന്ന് ഇത്രമാത്രം വളർന്നതെന്നു പ്രവർത്തകർ വിശ്വസിക്കുന്നു. ഇതിനകം ഇവിടെ താമസിച്ചു പഠിച്ച പല കുട്ടികൾ വിദ്യാഭ്യാസം പൂർത്തിയാക്കി ജോലി നേടി നല്ല നിലയിൽ ജീവിക്കുന്നുണ്ട്. ഇപ്പോൾ സ്നേഹസദനിലുള്ള 27 കുട്ടികളിൽ രണ്ടു പേർ ഐ. ടി. ഐ.

വിദ്യാർത്ഥികളും ബാക്കിയുള്ളവർ ഇതിനടുത്ത കോൺവെന്റ് സ്കൂളിൽ ഒന്നു മുതൽ ഒൻപതു വരെയുള്ള സ്റ്റാന്റേർഡുകളിൽ പഠിക്കുന്നവരുമാണ്. മലബാറിൽ നേരത്തെ 20 പള്ളികൾ സ്ഥാപിച്ചശേഷം ഇവിടെ എത്തി സ്നേഹസദന്റെ ചാപ്ളയിനായി സേവനം നടത്തുന്ന എന്റെ സുഹൃത്തും അഭ്യുദയകാംക്ഷിയുമായ ഫാ. എം. എം. ഏബ്രഹാം വർഷങ്ങളായി ഈ മാതൃകാ സ്ഥാപനത്തിന്റെ ആത്മീയ ഗുരുവായി നിലകൊള്ളുന്നതിൽ എനിക്ക് വളരെ സന്തോഷമുണ്ട്.

സ്നേഹസദന്റെ വിവിധ പ്രവർത്തനങ്ങൾക്കായി കെ. കെ. മാത്തുക്കുട്ടി വൈദ്യൻ സംഭാവന ചെയ്ത രണ്ടേമുക്കാൽ ഏക്കർ സ്ഥലം 2006 നവംബർ 30-നു മലങ്കര ഓർത്തഡോക്സ് സഭയുടെ പ. കാതോലിക്കാ ബാവായുടെ പേരിൽ പ്രമാണം രജിസ്റ്റർ ചെയ്തു കൊടുത്തു. രജിസ്ട്രേഷനും ദാന ആധാരത്തിനും വേണ്ടി ആറരലക്ഷം രൂപ വേണ്ടിവന്നു. ഈ ഭാരിച്ച തുക സ്നേഹസദൻ ഫണ്ടിൽ നിന്നാണു ചെലവാക്കിയത്. സ്നേഹസദന്റെ വിവിധ പദ്ധതികളുടെ സുഗമവും കാര്യക്ഷമവുമായ നടത്തിപ്പിനു വേണ്ടി 2007 ഏപ്രിൽ 1-നു സ്നേഹസദൻ ട്രസ്റ്റ് മലങ്കര ഓർത്തഡോക്സ് ചർച്ച് മിഷൻ ബോർഡിന് ഈ സ്ഥാപനം കൈമാറി.

### വൃദ്ധസംരക്ഷണ ഭവനം

ആധുനിക ജോലിശൈലി, അധാർമ്മിക ചുറ്റുപാടുകൾ, മൂല്യശോഷണം, അണുകുടുംബ സംവിധാനം, ആധ്യാത്മിക അധഃപതനം മുതലായവ മൂലം പ്രായം ചെന്നവരുടെ ജീവിതം പല കുടുംബങ്ങളിലും ദുസ്സഹമായിത്തീർന്നിട്ടുണ്ട്. തങ്ങളുടെ നല്ല കാലം മക്കൾക്കും സ്വന്തക്കാർക്കുംവേണ്ടി ചെലവഴിച്ച വൃദ്ധജനങ്ങൾ ഇന്നു പ്രിയപ്പെട്ടവരാൽ നിർദ്ദയം അവഗണിക്കപ്പെടുന്ന ദയനീയ കാഴ്ചയാണു ചുറ്റും കാണുന്നത്. സമൂഹത്താൽ തള്ളപ്പെട്ട ഇവരുടെ ദുസ്ഥിതി സ്നേഹസദൻ ട്രസ്റ്റികളുടെ ഹൃദയങ്ങളെ ചലിപ്പിച്ചു. പാവപ്പെട്ടവരെ സസന്തോഷം സംരക്ഷിച്ച സ്നേഹസദൻ സുഹൃത്തുക്കളുടെ 13 വർഷത്തെ പിന്തുണയും സഹായവും അനാഥരായ വൃദ്ധരെക്കൂടി കരുതുന്നതിനും പ്രവർത്തകർക്ക് ഒരു കൈത്താങ്ങലായി എന്ന കാര്യം എടുത്തു പറയേണ്ടിയിരിക്കുന്നു. 2006 നവംബർ 26-നു പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ആശീർവദിച്ച വൃദ്ധഭവന്റെ അടിസ്ഥാനശില സ്നേഹസദൻ വളപ്പിൽ വർക്കിംഗ് പ്രസിഡന്റായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ പ്രതിഷ്ഠിച്ചപ്പോൾ ഒരു വലിയ സ്വപ്നത്തിന്റെ സാക്ഷാൽക്കാരാരംഭമായിരുന്നു അത്. ജാതിമതഭാഷാ ഭേദമെന്യേ അർഹരായ വൃദ്ധർക്ക് ആവശ്യമായ അഭയവും ഭക്ഷണവും നൽകി അവരുടെ ജീവിത സായാഹ്നം ആവുംവിധം സന്തോഷപ്രദമാക്കാനാണ് പ്രവർത്തകർ ആഗ്രഹിക്കുന്നത്. ഇതിനകം



യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

അതിവേഗം നിർമ്മാണം പൂർത്തിയാക്കിക്കൊണ്ടിരിക്കുന്നതും പതിനായിരം ചതുരശ്ര അടി സൗകര്യമുള്ളതുമായ ഇരുനില മന്ദിരത്തിൽ ഓഫീസ്, ഡിസ്പെൻസറി, ഗസ്റ്റ് റൂം മുതലായവയ്ക്ക് പുറമേ പ്രായമുള്ള 25 പേർക്ക് താമസിക്കാൻ സൗകര്യമുണ്ടായിരിക്കും. അതിവേഗം പണിതീരുന്ന വൃദ്ധഭവനിൽ കാലു വച്ചപ്പോൾ ആത്മസന്തോഷത്തിന്റെ ഹൃദയത്തുടിപ്പാണ് എനിക്കനുഭവപ്പെട്ടത്. നിർമ്മാണം പൂർത്തിയാക്കാൻ 75 ലക്ഷം രൂപ വേണ്ടിവരുന്ന ഈ വൃദ്ധഭവന്റെ കൂദാശയും ഉദ്ഘാടനവും 2010 ജനുവരി 24-നു നടത്തുന്നതാണെന്നറിഞ്ഞപ്പോൾ സന്തോഷം ഇരട്ടിച്ചു.

അഭ്യുദയകാംക്ഷികളുടെ അനുസ്യൂതമായ സഹായത്താലാണ് സ്നേഹസദന്റെ പ്രവർത്തനങ്ങൾ വിഘ്നം കൂടാതെ വളർന്നുകൊണ്ടിരിക്കുന്നത്. ഗവൺമെന്റിന്റെ പിന്തുണയൊന്നുമില്ലാതെ പുരോഗമിക്കുന്ന സ്നേഹസദനു സ്നേഹിതരിൽ നിന്നു പണമായും സാധനങ്ങളായുമാണ് സഹായം ലഭിക്കുന്നത്. തങ്ങളുടെ പ്രിയപ്പെട്ടവരുടെ ജന്മദിനം, വിവാഹ ദിനം, ചരമവാർഷിക ദിനം മുതലായ അവസരങ്ങളിൽ സ്നേഹസദനിൽ വിശിഷ്ട ഭോജ്യങ്ങൾ സഹിതം സദ്യ നൽകാൻ പലരും പേരും പണവും നൽകി ക്യൂ നിൽക്കുന്നു. കൂടാതെ ഒരു കുട്ടിയെ ഒരു വർഷം സംരക്ഷിക്കുന്നതിനു വേണ്ട 6000 രൂപായും പലരും നൽകുന്നുണ്ട്. ഇതിനു പുറമേ അവിടെ താമസിച്ചു പഠിക്കുന്ന വിദ്യാർത്ഥികൾക്കു വേണ്ട പുതിയ വസ്ത്രങ്ങളും നിത്യോപയോഗ സാധനങ്ങളും ചിലർ സസന്തോഷം സംഭാവന ചെയ്തുവരുന്നു.

കഴിഞ്ഞ ഒക്ടോബറിൽ സ്കൂൾ കുട്ടികൾക്കുവേണ്ടി 14 സീറ്റുള്ള ഒരു ടാറ്റാ വിംഗർ വാൻ, ബാങ്ക് ലോൺ മുഖേന വാങ്ങിയതിനാൽ കുട്ടികൾ എല്ലാം വളരെ സന്തോഷവാന്മാരാണ്. സ്നേഹസദന്റെ വളർച്ചാ ചരിത്രത്തിലെ മറ്റൊരു നാഴികക്കല്ലാണ് ഞങ്ങളുടെ കണ്ണുകൾക്കുത്സവമരുളിയ ഈ മനോഹര ശകടം.

സ്നേഹസദനു സഹായം നൽകുന്നവരോടും അളവില്ലാതെ പിന്തുണ കൊടുക്കുന്ന അഭ്യുദയകാംക്ഷികളോടും പ്രവർത്തകർക്കുള്ള നന്ദി സീമാതീതമാണ്. ദൈവമേ, ഈ സ്ഥാപനത്തിനു കൂടുതൽ ശക്തിയും മാർഗ്ഗ

ദർശനവും നൽകണമേ എന്നുള്ള പ്രാർത്ഥനയോടെയാണ് ഞങ്ങൾ സ്നേഹസദനത്തോട് യാത്ര പറഞ്ഞത്.

## ട്രസ്റ്റികൾ

താഴെപ്പറയുന്നവരാണു സ്നേഹസദൻ ട്രസ്റ്റികൾ:

1. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്.
2. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്.
3. ഏബ്രഹാം മാരേട്ട് കോർഎപ്പിസ്കോപ്പാ.
4. ഫാ. കെ. ഐ. ഫിലിപ്പ് റമ്പാൻ.
5. എം. വി. ചെറിയാൻ.
6. ഇ. എം. കുഞ്ഞുമോൻ.
7. കെ. കെ. മാത്തുക്കുട്ടി വൈദ്യൻ.
8. റെജി സാം.
9. കെ. തോമസ് ജോൺ.
10. ഫാ. ജിനേഷ് വർക്കി.
11. എൻ. എം. അച്ചൻകുഞ്ഞ്.
12. സി. പി. ജോർജ്ജ്.
13. മിസ്സിസ് കുഞ്ഞൂഞ്ഞമ്മ ജോസഫ്.
14. ഡി. രാജൻ.
15. മിസ്സിസ്സ് ശോശാമ്മ വർഗീസ്.
16. വി. വർഗീസ്.
17. റവ. ഫാ. ഡോ. നഥനിയേൽ റമ്പാൻ.
18. പ്രൊഫ. ഡി. മാത്യു.
19. ചാക്കോ പി. ജേക്കബ്.
20. ജോസഫ് കുര്യൻ.
21. എം. മത്തായി.
22. കെ. സി. രാജു.
23. സി. തോംസൺ.
24. സഖറിയ അവിര.

സമർത്ഥനായ ഡീക്കൻ കെ. യോഹന്നാനാണ് സ്നേഹസദന്റെ മാനേജർ സ്ഥാനം കാര്യക്ഷമമായി വഹിക്കുന്നത്.

# അൽവാറീസ് തിരുമേനിയുടെ പുനരൈക്യം

പതിനാറാം നൂറ്റാണ്ടിൽ ഇന്ത്യയിൽ പ്രചരിച്ച റോമൻ കത്തോലിക്കാ സഭയിൽ ജനിച്ചു വളരുകയും സെമിനാരിയിൽ പഠിച്ച് ഉത്തമനായ ഒരു വൈദികനായി ഉയരുകയും ചെയ്ത ഫാ. അൽവാറീസിനു താൻ ഉയർത്തിയ വിമർശനങ്ങളുടെ പേരിൽ പോർട്ടുഗീസ് ഗവൺമെന്റിന്റെ പീഡനം സഹിക്കേണ്ടിവന്നു. കത്തോലിക്കാസഭയുടെ അസഹനീയമായ മർദ്ദനങ്ങളും ദുരുപദേശങ്ങളും മൂലം കത്തോലിക്കാസഭയോടു വിടപറഞ്ഞ് അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയിൽ ചേരുകയും പിന്നീട് ഒരു മെത്രാപ്പോലീത്തായായി വാഴിക്കപ്പെടുകയും ചെയ്തതുമൂലം അദ്ദേഹം പുനരൈക്യ പ്രസ്ഥാനത്തിന്റെ ഭാരതനക്ഷത്രമായി മാറി.

1836 ഏപ്രിൽ മാസത്തിൽ ഗോവയിൽ ജനിച്ച അൽവാറീസ് 1859-ൽ 23-ാമത്തെ വയസ്സിൽ ദൈവശാസ്ത്ര ബിരുദം നേടി. അക്കാലത്തു റോമൻ കത്തോലിക്കാ സഭയുടെ ആഭ്യന്തര ഭരണ സംവിധാനങ്ങൾ വളരെ മോശമായിരുന്നു. സെമിനാരി പഠനം കഴിഞ്ഞ അൽവാറീസിന് വൈദിക സേവന പ്രവർത്തനത്തിനുള്ള അവസരം നിഷേധിക്കപ്പെട്ടു. ഇതിനെതിരെ അദ്ദേഹം ശക്തമായ വിമർശനം നടത്തി. തുടർന്ന് അദ്ദേഹം കൂടുതൽ പഠിക്കാനായി ബോംബെയിൽ പോയി എട്ടു വർഷം അവിടെ താമസിച്ചു. അവിടെ ഒരു ജസ്യൂട്ട് സ്കൂളിൽ അദ്ധ്യാപകവൃത്തി സ്വീകരിച്ചു. 1862-ൽ വൈദികനായ അൽവാറീസ് അഞ്ചു വർഷം ബോംബെയിൽ നല്ല സേവനം ചെയ്തു. ബോംബെ വാസത്തിനിടയിൽ ഇംഗ്ലീഷിൽ അവഗാഹം നേടാനും നല്ലവണ്ണം പ്രസംഗിക്കാനും മാസികകളിൽ എഴുതാനും ഒട്ടധികം പ്രമുഖ വ്യക്തികളെ പരിചയപ്പെടാനും സാധിച്ചു. പിന്നീട് ഗോവയിലെ സ്വന്തം ജനങ്ങളുടെ ഇടയിൽ പ്രവർത്തിക്കാൻ ആഗ്രഹിച്ച അൽവാറീസ് ഗോവയിലേക്കു മടങ്ങി. പട്ടിണിയും രോഗവും മൂലം വലഞ്ഞുകൊണ്ടിരുന്ന ഗോവയിലെ പാവപ്പെട്ടവരുടെ ഇടയിൽ സേവന പ്രവർത്തനങ്ങൾ നടത്തുകയും മറ്റു ചില വൈദികരെ കൂട്ടിച്ചേർത്ത് 1871-ൽ ഒരു ചാരിറ്റബിൾ അസോസിയേഷൻ രൂപവൽക്കരിച്ച് പ്രവർത്തനങ്ങൾ വിപുലീകരിക്കുകയും ചെയ്തു. ഭിക്ഷക്കാരെയും അംഗവൈകല്യമുള്ളവരെയും തേടിപ്പിടിച്ചു പുനരധിവസിപ്പിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ച ഫാ. അൽവാറീസ് അവർക്ക് ഒരു മാലാഖയായി മാറി.

പഞ്ചിമിൽ 1877-ൽ ഒരു സ്കൂൾ അദ്ദേഹം ആരംഭിച്ചു. 1878-ൽ ഗോവയിൽ കോളറ പടർന്നുപിടിച്ചതിനെത്തുടർന്ന് അദ്ധ്യാപകർക്കും കുട്ടികൾക്കും പഠിക്കാനാവാതെ സ്കൂൾ നിന്നുപോയി. രോഗികളെ ശുശ്രൂ

ഷിക്കുന്നതിനും സ്വന്തം വീട്ടിൽ തന്നെ പാർപ്പിക്കുന്നതിനും പണമില്ലാത്തവരെ സേവിക്കാൻ പണക്കാരോടു പണം കടം വാങ്ങി പ്രവർത്തിക്കാനും മരുന്നു വിതരണം ചെയ്യാനും ഫാ. അൽവാറീസ് ചെയ്ത ശ്രമങ്ങൾ വിവരണാതീതമാണ്.

എട്ടു വർഷം കഴിഞ്ഞ് 1885-ൽ വീണ്ടും ഗോവയിൽ കോളറ വന്നപ്പോൾ ശതക്കണക്കിനു പാവപ്പെട്ടവർ മരിച്ചു. ഉടൻതന്നെ ജനങ്ങൾ രോഗത്തെ സംബന്ധിച്ചു ശ്രദ്ധിക്കേണ്ട കാര്യങ്ങളെപ്പറ്റി ഫാ. അൽവാറീസ് പോർട്ടുഗീസ് ഭാഷയിൽ ഒരു പുസ്തകം എഴുതി സൗജന്യമായി വിതരണം ചെയ്തു. അടുത്ത വർഷം കൊളംബോയിൽ കോളറ പൊട്ടിപ്പുറപ്പെട്ടപ്പോൾ ഈ പുസ്തകം ഇംഗ്ലീഷിലാക്കി അവിടെ വിതരണം ചെയ്തു.

മാസികകളിൽ എഴുതിയ വിമർശനപരമായ ലേഖനങ്ങൾ റോമൻ കത്തോലിക്കാ സഭയ്ക്കും പോർട്ടുഗീസ് ഭരണകൂടത്തിനും ഒട്ടും രസിച്ചില്ല. അദ്ദേഹം നടത്തിവന്ന മാസിക ഭരണകൂടം നിരോധിച്ചു. ഇതിനു ശേഷവും മാസിക പ്രസിദ്ധീകരിച്ചതിനു റോമൻ സഭ ഫാ. അൽവാറീസിനെ മുടക്കി. മാസിക നിരോധിച്ചതിനെതിരെ ഫാ. അൽവാറീസ് കോടതിയിൽ കേസു കൊടുത്തു ജയിച്ചു എങ്കിലും മുടക്കാൻ ബിഷപ്പിന് അധികാരമുണ്ടെന്ന് വ്യക്തമാക്കപ്പെട്ടു. തുടർന്ന് ഫാ. അൽവാറീസ് സത്യം എന്ന പേരിൽ ആരംഭിച്ച മാസികയിൽ കടുത്ത വിമർശനങ്ങൾ നടത്തി. മുടക്കപ്പെട്ടശേഷം ഫാ. അൽവാറീസ് 'സ്വതന്ത്ര കാതലിക് മിഷൻ' എന്ന സ്ഥാപനം ആരംഭിച്ചു. കത്തോലിക്കാസഭയുടെ കപട ആത്മീയതയേയും സമ്പന്നരുടെ മദ്യപാനത്തേയും അധാർമ്മിക ജീവിതത്തെയും നിശിതമായി എതിർത്തപ്പോൾ ഫാ. അൽവാറീസിന് പാവപ്പെട്ടവരുടെ പിന്തുണ മാത്രമേ ലഭിച്ചിരുന്നുള്ളു. ജീവരക്ഷാർത്ഥം കോളംബോയിൽ പോയ ഫാ. അൽവാറീസിനെ അവിടെ വച്ചുപദ്രവിക്കാനും കത്തോലിക്കാ സഭ ശ്രമിച്ചു. ഒടുവിൽ മംഗലാപുരത്ത് തിരിച്ചെത്തിയ ഫാ. അൽവാറീസ് ശത്രുവലയത്തിൽ നിന്നു ബുദ്ധിപൂർവ്വം രക്ഷപ്പെട്ടു. എങ്കിലും ശത്രുക്കൾ അദ്ദേഹത്തെ എന്നും പിന്തുടർന്നിരുന്നു.

## ബ്രഹ്മവാർ മിഷന്റെ ആരംഭം

മംഗലാപുരം തുറമുഖത്ത് കപ്പലിൽ എത്തിയപ്പോൾ അവിടെ വലിയ ബഹളവും കലഹവുമാണെന്നറിഞ്ഞ് അൽവാറീസ് ഉടനെതന്നെ അവിടെ നിന്ന് ബ്രഹ്മവാറിലേക്ക് പോയി. ഉഡുപ്പി താലൂക്കിൽ ഉഡുപ്പി പട്ടണത്തിൽ നിന്ന് 13 കിലോമീറ്റർ അകലെ സ്ഥിതിചെയ്യുന്ന ഈ സ്ഥലത്ത് നേരത്തെ തന്നെ അൽവാറീസിന് സ്വന്തം സ്ഥലമുണ്ടായിരുന്നു. കല്ലിയാംപുരി നദിയുടെ സമീപത്തുള്ള ഫലഭൂയിഷ്ഠമായ ഈ പ്രദേശം ഒരു

ആസ്ഥാനമാക്കുവാൻ ഈ വൈദികൻ തീരുമാനിച്ചു. താൻ അവിടെ എത്തിയപ്പോൾ റോമൻ കത്തോലിക്കാ സഭയിൽ നിന്ന് വിഘടിച്ചു നിൽക്കുന്ന ആയിരത്തിലധികം കുടുംബങ്ങൾ അവിടെയുണ്ടായിരുന്നു. ഫാ. അൽവാറീസിന്റെ ഉപദേശം സ്വീകരിച്ച് ആ കുടുംബങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയിലേക്ക് ചേർന്നു. മാത്രമല്ല 'ബ്രഹ്മവാർ മിഷൻ' എന്ന പേരിൽ ഒരു സുവിശേഷ സമൂഹം കെട്ടിപ്പടുക്കുവാനും തനിക്ക് സാധിച്ചു.

ഈ സമയത്താണ് റോമൻ കത്തോലിക്കാ സഭയിൽ നിന്നും പ്രസിദ്ധനായ ഒരു പട്ടക്കാരൻ കൂടി മുടക്കിന് വിധേയനായത്. ഫാ. നൊറോണാ, ഒരു പുരാതനവും പ്രസിദ്ധവുമായ കുടുംബത്തിലെ അംഗമാണ്. വളരെ നല്ല സേവനം ചെയ്തുകൊണ്ടിരുന്ന റോമൻ കത്തോലിക്കാ പുരോഹിതനായ അദ്ദേഹം സൽസ്വഭാവിയായി അറിയപ്പെട്ടിരുന്നു. എന്നാൽ കത്തോലിക്കാ സഭയിലെ പ്രൊപ്പഗാൻഡാ എന്ന വിഭാഗക്കാർ വ്യക്തിപരമായ വിരോധംകൊണ്ട് അദ്ദേഹത്തിനെതിരായി കള്ളക്കഥകൾ പറഞ്ഞുപരത്തി. ഈ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അന്നത്തെ ഗോവാ ആർച്ച്ബിഷപ്പ് ഡോംവാലെന്റെ, ഫാദർ നൊറോണായെ 1889 ജനുവരി 4–നു കത്തോലിക്കാ സഭയിൽ നിന്ന് മുടക്കിയതായി കല്പന ഇറക്കി. ഫാ. നെറോണ അങ്ങനെ ശിക്ഷണ നടപടികൾക്ക് വിധേയനായി വളരെ കഷ്ടാവസ്ഥയിലാണ് എന്ന് അൽവാറീസിന് അറിവുകിട്ടി. പെട്ടെന്ന് ഫാദർ അൽവാറീസ് തന്റെ വിശ്വസ്ത സഹപ്രവർത്തകനായിരുന്ന പാസണ്ണാ എന്നൊരാളിനെ മറ്റു മൂന്നു പേരെയും കൂട്ടി ബ്രഹ്മവാറിൽ നിന്ന് ഫാ. നൊറോണായുടെ അടുക്കൽ അയച്ചു. അവിടെയുള്ള കഷ്ടപ്പാടിൽ നിന്ന് രക്ഷപ്പെട്ട് ഉടനെ ബ്രഹ്മവാറിൽ എത്തിച്ചേരണമെന്നും സ്വതന്ത്രസഭയായ മലങ്കര ഓർത്തഡോക്സ് സഭയിൽ ചേരണമെന്നും അതിൽ പ്രവർത്തിക്കണമെന്നും സന്ദേശം അയച്ചു. അതു ലഭിച്ചപ്പോൾ അദ്ദേഹം ബ്രഹ്മവാറിൽ എത്തിച്ചേർന്നു. ഫാ. അൽവാറീസിനെ കണ്ട് ഓർത്തഡോക്സ് സഭയിൽ ചേർന്നു പ്രവർത്തിപ്പാനുള്ള സന്നദ്ധത അറിയിച്ചു.

1889 ഏപ്രിൽ 21 ഞായറാഴ്ച നമ്മുടെ കർത്താവിന്റെ ഉയിർപ്പു ദിവസം ഒരു ചെറിയ താല്ക്കാലിക ദേവാലയത്തിൽ വച്ച് രണ്ടു റോമൻ കത്തോലിക്കാ പുരോഹിതന്മാർ ഓർത്തഡോക്സ് രീതിയിൽ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. റോമൻ കത്തോലിക്കാ സഭ ഉപേക്ഷിച്ചു വന്ന ധാരാളം വിശ്വാസികൾ അതിൽ പങ്കെടുത്തു. മലങ്കരസഭയെ സംബന്ധിച്ചിടത്തോളം കേരളത്തിന് പുറത്തേയ്ക്കുള്ള സഭയുടെ വളർച്ചയ്ക്ക് ഇത് ഒരു ആരംഭമായി. എം. ഒ. സി. സിറിയൻ മിഷൻ അല്ലെങ്കിൽ ബ്രഹ്മവാർ മിഷൻ ഒരു അത്ഭുതം തന്നെയാണ്. ദൈവനിയോഗപ്രകാരം രണ്ട് റോമൻ കത്തോലിക്കാ പുരോഹിതരാണ് ഓർത്തഡോക്സ് സഭയ്ക്ക് ഒരു

ബാഹ്യ കേരള മിഷൻ ആരംഭിച്ചത് എന്ന് നാം ഓർത്തിരിക്കണം. വിദേശാധിപത്യത്തിൽ നിന്നും സ്വതന്ത്ര സഭയിലേക്കുള്ള ഈ മാറ്റം ഇവർക്ക് ആശ്വാസകരമായിരുന്നു.

## മെത്രാൻ സ്ഥാനാഭിഷേകം

ബ്രഹ്മവാർ മിഷന്റെ ചുമതല 1889 മേയ് മാസം ഫാദർ നൊറോണയെ ഏല്പിച്ചശേഷം ഫാദർ അൽവാറീസ് കൊച്ചിയിലേക്കു പോയി. റോമൻ കത്തോലിക്കാ സഭയിലെ ഒരു ചുറുചുറുക്കുള്ള പട്ടക്കാരനായി ബോംബെയിൽ സ്തുത്യർഹമായി പ്രവർത്തിച്ച ഈ യുവ വൈദികനെ തന്റെ ലേഖനങ്ങളിൽ സഭയെ വിമർശിച്ചു എന്നതിന്റെ പേരിൽ മുടക്കിയത് വളരെ പ്രസിദ്ധമാണ്. തന്റെ സ്വന്ത ഇഷ്ടപ്രകാരം ഓർത്തഡോക്സ് സഭയിലെ അംഗത്വം സ്വീകരിക്കുകയും സഭയുടെ വളർച്ചയ്ക്കു വേണ്ടി അദ്ധ്വാനിക്കുകയും അനേകം വൈദികരുൾപ്പെടെ നിരവധിയാളുകളെ ഓർത്തഡോക്സ് സഭയിലേക്ക് കൊണ്ടുവരികയും ചെയ്തു. ചുരുങ്ങിയ കാലയളവുകൊണ്ട് ബ്രഹ്മവാറിൽ ഒരു മിഷൻ കേന്ദ്രം ആരംഭിച്ചു. ഈ നിസ്തുലമായ സേവനങ്ങളുടെ അംഗീകാരമായി അന്റോണിയോ ഫ്രാൻസിസ് സേവ്യർ അൽവാറീസിനെ ഓർത്തഡോക്സ് സഭയിലെ ഒരു മെത്രാപ്പോലീത്തായായി വാഴിക്കുന്നതിന് മലങ്കരസഭാ സുന്നഹദോസ് തീരുമാനിച്ചു. ഈ തീരുമാനം പാത്രിയർക്കീസ് പത്രോസ് മൂന്നാമനെ അറിയിക്കുകയും അദ്ദേഹം ഉടനെതന്നെ അനുവാദ കല്പന അയച്ചു തരികയും ചെയ്തു.

ഒരു ചരിത്ര സംഭവത്തിന് പഴയസെമിനാരി ചാപ്പൽ സാക്ഷ്യം വഹിച്ചു. 1889 ജൂലൈ 29-നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, ചാത്തുരുത്തി ഗീവർഗീസ് മാർ ഗ്രീഗോറിയോസ് (പരിശുദ്ധ പരുമല തിരുമേനി), പൗലോസ് മാർ ഈവാനിയോസ്, കടവിൽ പൗലോസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ അനേകം പട്ടക്കാരുടെ സാന്നിദ്ധ്യത്തിൽ അനുഗ്രഹപ്രദമായ മേല്പട്ട സ്ഥാനാരോഹണ ശുശ്രൂഷ നടന്നു. അനേകം വിശ്വാസികളുടെ പ്രാർത്ഥനാപൂർവ്വമായ സഹകരണത്തിൽ അൽവാറീസ് മാർ യൂലിയോസ് ഒന്നാമൻ എന്ന പേരിൽ മെത്രാപ്പോലീത്തയായി അഭിഷിക്തനായി. ബോംബെ, മദ്രാസ്, ഗോവ, കർണ്ണാടക, കൊളംബോ എന്നിവയായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനമേഖല.

മലങ്കര മെത്രാപ്പോലീത്താമാരായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ, വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് എന്നിവരുടെ സഹായിയായി പ്രവർത്തിച്ച അൽവാറീസ് മാർ യൂലിയോസ് 1911-ൽ വട്ടശ്ശേരിൽ തിരുമേനിയെ അബ്ദുള്ളാ പാത്രി

യർക്കീസ് മുടക്കിയപ്പോൾ ആ മുടക്കിനെ ശക്തമായി എതിർത്തു മലങ്കര മെത്രാപ്പോലീത്തായ്ക്കു ശക്തമായ പിന്തുണ നൽകി.

അൽവാറീസ് മെത്രാപ്പോലീത്താ പ്രായാധിക്യംമൂലം അവശനായപ്പോൾ ബ്രഹ്മവാർ ഭദ്രാസന ചുമതല വട്ടശ്ശേരിൽ തിരുമേനി ഏറ്റെടുത്തു കൊണ്ട് 1919 നവംബർ 21-നു ഒരു കല്പന ഇറക്കി.

ബഥനിയുടെ മാർ ഈവാനിയോസിനെ 1925-ൽ എപ്പിസ്കോപ്പായായി വാഴിച്ചതിനെ തുടർന്ന് അദ്ദേഹത്തിനു ബ്രഹ്മവാർ - ഗോവ ഭദ്രാസനത്തിന്റെ ചുമതല നൽകി. മാർ ഈവാനിയോസ് ബ്രഹ്മവാർ ബിഷപ്പ് എന്ന നിലയിൽ അവിടം സന്ദർശിച്ചു. ഫാ. നൊറോണാ അവിടത്തെ കാര്യങ്ങൾ മാർ ഈവാനിയോസിനെ അറിയിച്ചു.

മാർ അൽവാറീസ് 1923-ൽ പഞ്ചിമിൽ വച്ചു കാലം ചെയ്തശേഷം അംശവസ്ത്രങ്ങളും സ്ഥാനചിഹ്നങ്ങളും മാർ ഈവാനിയോസാണ് ഏറ്റെടുത്തത്. 1930-ൽ മാർ ഈവാനിയോസ് റീത്തിൽ ചേർന്നതിനെ തുടർന്ന് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാബാവാ, ബ്രഹ്മവാർ ഭരണം ഏറ്റെടുത്തു ഭരണം നടത്തുകയും പട്ടക്കാരെ നിയോഗിക്കുകയും ചെയ്തു. 1934-ൽ ഈ ഭദ്രാസനത്തിന്റെ ഭരണം മഞ്ഞിനിക്കര ദയറായിലെ ഏലിയാസ് മാർ യൂലിയോസ് അവകാശപ്പെട്ട് ഉഡുപ്പി മുൻസിഫ് കോടതിയിൽ കേസു നടത്തി എങ്കിലും ബ്രഹ്മവാർ കത്തീഡ്രലും ഇടവകകളും കാതോലിക്കാബാവായുടെയും ഫാ. പി. ജി. കോശിയുടെയും കീഴിലാണെന്ന് 1952-ൽ മദ്രാസ് ഹൈക്കോടതിയിൽ നിന്നു വിധി വരികയും ഭദ്രാസനം വീണ്ടും മലങ്കരസഭയുടെ കീഴിൽ എത്തുകയും ചെയ്തു. പാത്രിയർക്കീസ് വിഭാഗത്തിന്റെയും കത്തോലിക്കരുടെയും ശക്തമായ ദ്വിമുഖാക്രമണത്തെ സുധീരം നേരിട്ടുകൊണ്ടാണ് ബ്രഹ്മവാർ ഭദ്രാസനത്തെ, അൽവാറീസ്, വട്ടശ്ശേരിൽ ദീവന്നാസ്യോസ്, ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാബാവാ എന്നീ തിരുമേനിമാരും ഫാ. നെറോണോ, ഫാ. പി. ജി. കോശി, ഫാ. കെ. കെ. കുറിയാക്കോസ്, ഫാ. കെ. റ്റി. വറുഗീസ് എന്നീ വൈദികരും സംരക്ഷിച്ചു നിലനിറുത്തിയതെന്ന വസ്തുത സഭ നന്ദിപൂർവ്വം അനുസ്മരിക്കേണ്ടതും സഭാംഗങ്ങൾ ദൈവത്തെ സ്തുതിക്കേണ്ടതുമാണ്.

പുതിയ മെത്രാപ്പോലീത്താ ഈ പ്രദേശങ്ങളിൽ യാത്ര ചെയ്ത് ഓർത്തഡോക്സ് സഭയുടെ ഭിത്തിയെ ബലപ്പെടുത്തുകയും കുറ്റികളെ ഉറപ്പിക്കുകയും കയറുകളെ നീട്ടുകയും ചെയ്തു. മംഗലാപുരം മുതൽ ബോംബെ വരെയുള്ള തീരപ്രദേശത്തു നിന്ന് അയ്യാരത്തിലധികം കുടുംബങ്ങൾ ഓർത്തഡോക്സ് സഭയിൽ ചേർന്നതായി ചരിത്രം ഉണ്ട്. ധാരാളം പട്ടക്കാരും ഇതിൽ ഉൾപ്പെടുന്നു. തൃശ്ശിനാപ്പള്ളിയിലും കൊളം

ബോയിലും സമൂഹങ്ങൾ ഉണ്ടായി. അമേരിക്കൻ ഐക്യനാടുകളിൽ ചില സ്ഥലത്തു നിന്നും ജനങ്ങൾ റോമാവിശ്വാസം ഉപേക്ഷിച്ചു നമ്മുടെ സഭ യിൽ വന്നു. ആ കൂട്ടത്തിൽ വന്ന അതിസമർത്ഥനായ ഒരു പാതിരിയാ യിരുന്നു റെനിവിലാത്തി. അദ്ദേഹത്തെ സിലോണിൽ വച്ച് ഒരു മെത്രാ പ്പോലീത്തായായി വാഴിച്ച് അമേരിക്കൻ ഭദ്രാസനത്തിന്റെ ചുമതല ഏല്പി ക്കാൻ മുൻകൈ എടുത്ത് പ്രവർത്തിച്ചത് അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായായിരുന്നു.

ഇത് ഒരു വലിയ പരിവർത്തനത്തിന്റെ കാലമായി ചരിത്രകാരന്മാർ കണക്കുകൂട്ടുന്നു. ഈ കാലയളവിൽ നടന്ന സഭാമാറ്റമാണ് വാസ്തവ ത്തിൽ പുനരൈക്യ പ്രസ്ഥാനമെന്ന് ഓർത്തഡോക്സ് സഭാചരിത്രകാ രനായിരുന്ന ഡോ. വി. സി. ശമുവേലച്ചൻ രേഖപ്പെടുത്തിയിരിക്കുന്നു. പാശ്ചാത്യരീതിയിൽ നിന്നും വിദേശാധിപത്യത്തിൽ നിന്നും സ്വതന്ത്ര മായി ഇന്ത്യയിൽ ഒരു ആരാധനാരീതി ഉണ്ടാകണമെന്ന് ഇവിടെയുള്ള ജനങ്ങൾ ആഗ്രഹിച്ചതിന്റെ പ്രതിഫലനവും ഇവിടെയുണ്ട്. സൗത്ത് കാന റായിൽ ഉണ്ടായ ഈ മാറ്റം ഭാരതവൽക്കരണത്തിന്റെ ആദ്യപടിയായി രുന്നു എന്ന് പ്രസിദ്ധ ചരിത്രകാരി കാന്റി ഫറിയാസ് രേഖപ്പെടുത്തിയി ട്ടുണ്ട്.

മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യം അവകാശപ്പെടുന്ന സഭയാണ് പേർഷ്യൻ സഭ. ഒരു കാലത്ത് മലങ്കരസഭയും പേർഷ്യൻ സഭയും തമ്മിൽ അടുത്ത ബന്ധം നിലനിന്നിരുന്നതായും പേർഷ്യൻ സഭയിലെ മെത്രാ പ്പോലീത്താമാർ മലങ്കരസഭയിൽ ബന്ധം പുലർത്തിയിരുന്നതുമായി ചരിത്രം വ്യക്തമാക്കുന്നുണ്ട്. 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാരുടെ വരവിനു ശേഷമാണ് ഗോവയിൽ ക്രിസ്തുമതം പ്രചരിച്ചത് എന്നും പുരാ തനകാലം മുതൽ അവിടെ ക്രിസ്തീയ സഭ റോമൻ പോപ്പിന്റെ അധി കാരത്തിലായിരുന്നു എന്നും മറ്റും വാദിക്കുന്നവർക്ക് ഈ പേർഷ്യൻ കൽക്കുരിശുകളുടെ കണ്ടെത്തൽ വലിയൊരു തിരിച്ചടിയായി. ഈ കണ്ടെ ത്തൽ 7-ാം നൂറ്റാണ്ടിനു മുമ്പുതന്നെ ഗോവയിൽ ക്രിസ്തുമതം പ്രചരി ച്ചിരുന്നു എന്നും ആ സഭയ്ക്ക് പേർഷ്യൻ സഭയുമായി ഉറ്റബന്ധമുണ്ടാ യിരുന്നു എന്നും മനസ്സിലാക്കാൻ നമ്മെ സഹായിക്കുന്നു.

റോമൻ കത്തോലിക്കാ സഭയിലെ പുരോഹിതനായിരുന്ന ഫാ. അൽ വാറീസ് മലങ്കരസഭയിലേക്ക് വരികയും ഈ സഭയുടെ മെത്രാപ്പോലീത്താ ആകുകയും ചെയ്തത് ദൈവനിയോഗമാണ്. അൽവാറീസ് മാർ യൂലി യോസ് തിരുമേനിയുടെയും ഫാദർ നൊറോണയുടെയും ശ്രമഫലമായി റോമൻ കത്തോലിക്കാസഭ വിട്ടിട്ട് ഏകദേശം 6000 കത്തോലിക്കാ കുടും ബങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയിലേക്ക് വന്നു. വേർപെട്ടുപോയ കണ്ണികളെ വീണ്ടും യോജിപ്പിക്കുന്നതുപോലെ, പോർട്ടുഗീസ് ഭരണകാ

ലത്ത് റോമൻ കത്തോലിക്കാസഭയിലേക്ക് പോയ ക്രിസ്ത്യാനികൾ തിരികെ നമ്മുടെ സഭയിലേക്കു വന്നതാണ് സാക്ഷാൽ പുനരൈക്യം എന്നു പറയുന്നത്. 1887-ൽ നടന്ന അതിശക്തമായ ഈ തിരിച്ചുവരവ് മാർത്തോമ്മാ പാരമ്പര്യമുള്ള മലങ്കരസഭയ്ക്ക് വലിയൊരു ചരിത്രനേട്ടമാണ്. ഭാരതസഭയുടെ പാരമ്പര്യവും സ്വാതന്ത്ര്യവും സ്വയശീർഷകത്വവും അംഗീകരിക്കുവാൻ ഈ ചരിത്രരേഖകൾ സഹായിക്കും.



# ബ്രഹ്മവാർ സഭ: ഇന്നലെ ഇന്ന്

## ഫാ. ഡോ. എൻ. ജെ. തോമസ് റമ്പാൻ

അത്യന്തം വിസ്മയാവഹവും, സർവ്വോപരി സത്യസന്ധവും ആയ ഒരു ദേവാലയ സമുച്ചയ ചരിത്രമാണിത്. സിറിയൻ ചർച്ച്, സിറിയൻ കത്തോലിക്കാ ദേവാലയം എന്നു പറഞ്ഞുകൊണ്ടിരുന്ന സ്ഥാനത്ത്, ഓർത്തഡോക്സ് ദേവാലയം, ഓർത്തഡോക്സ് സിറിയൻ ചർച്ച് എന്ന് നാവേൽ പാഠമെന്നവണ്ണം പറയുവാൻ സഭാജനങ്ങൾ പഠിച്ചുകഴിഞ്ഞു.

**1986–ൽ കണ്ട ദേവാലയ ആരാധന**

1986–ന്റെ മദ്ധ്യത്തിൽ ഞാൻ ബ്രഹ്മവാറിൽ ചെന്നശേഷമുള്ള പത്തൊമ്പത് വർഷത്തെ ആദ്യകാല ചരിത്രത്തിലേക്ക് സഭാചരിത്രാന്വേഷികളായ വിശ്വാസികളുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. അവിടെ എത്തുമ്പോൾ, സഭയുടെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മേൽക്കോയ്മയെ മാത്രം സ്വീകരിച്ച് സിറിയൻ റൈറ്റിൽ നാമമാത്രമായി നിൽക്കുകയായിരുന്ന ഒരു തനി ലത്തീൻ കത്തോലിക്കാ സഭയെയാണ് ബ്രഹ്മവാറിലെ നമ്മുടെ തലപ്പള്ളിയായ സെന്റ് മേരീസ് കത്തീഡ്രലിൽ കാണാൻ ഇടയായത്. അവിടെ എനിക്കു മുമ്പായി നിയമിക്കപ്പെട്ട ദയറാംഗമായ ഒരു യുവ പുരോഹിതൻ പൂർണ്ണമായും അതിനു ശേഷം നിയമിക്കപ്പെട്ട മറ്റൊരു വൈദികൻ ഭാഗികമായും ആരാധനാകാര്യങ്ങളിൽ ലത്തീൻ റൈറ്റിൽ ലയിച്ചു (ഭാഗികം = അതുമാവാം ഇതുമാവാം എന്ന മനോഭാവാം).

ഞാൻ അവിടെ ചുമതല ഏല്ക്കുമ്പോൾ 95% ലാറ്റിൻ റൈറ്റും, 5% സിറിയൻ റൈറ്റിലുമായി തുടരുകയായിരുന്നു. അതായത് മാസത്തിൽ ഒരു കുർബ്ബാന മാത്രം സിറിയൻ റൈറ്റിലും (അതു തന്നെയും പുരോഹിതനും ജനങ്ങൾക്കും അത്ര തൃപ്തിയല്ല താനും) ബാക്കി മൂന്നു കുർബാനയും ഇടകുർബാനകളും മറ്റു കർമ്മാദികളായ മാമോദീസാ, വിവാഹം, ശവമടക്കം, വീടുകൂദാശ മുതലായവ എല്ലാം തന്നെയും ലാറ്റിൻ റൈറ്റിലും നടത്തിപ്പോന്നു. ആരാധന നിരന്തരമായി 95% ലാറ്റിൻ റൈറ്റിൽ നടക്കുമ്പോൾ സിറിയൻ റൈറ്റിൽപ്പെട്ട വെറും 5% ആരാധനകൊണ്ട് മാത്രം ഇടവകജനങ്ങൾക്ക് നമ്മുടെ സഭാവിശ്വാസം ഉറച്ചുകിട്ടുകയില്ലല്ലോ. പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ, ബാഹ്യകേരള മെത്രാപ്പോലീത്താ ആയിരുന്നപ്പോൾ ഒരവസരത്തിൽ ബ്രഹ്മവാർ ദേവാലയം സന്ദർശിക്കുകയും പള്ളി ആരാധന കഴിഞ്ഞ് പള്ളിപ്പൊതുയോഗം കൂടി എടുത്ത തീരുമാനങ്ങളിൽ പറയുന്നുണ്ട്, “ഇനിയും മുതൽ മാസത്തിൽ രണ്ടു പ്രാവശ്യം സിറിയൻ റൈറ്റ് കുർബാനയും എത്രയും വേഗം

കാലാന്തരത്തിൽ അത് മാസത്തിൽ നാലോ അഞ്ചോ വി. കുർബാന ആക്കുകയും വേണമെന്ന്." അന്ന് അവിടെയുണ്ടായിരുന്ന നമ്മുടെ സഭയിലെ വൈദികർ പോലും അക്കാര്യത്തിന് താല്പര്യപ്പെട്ടില്ല.

### ഇടവക മെത്രാപ്പോലീത്തായുടെ താൽക്കാലിക നിർദ്ദേശം

ഞാൻ ബ്രഹ്മവാറിൽ എത്തിക്കഴിഞ്ഞ് രണ്ടാഴ്ചയ്ക്കുള്ളിൽ (1986 ജൂലൈ) ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി പുതിയ വികാരി ജനറാളെ നിയമിച്ചശേഷമുള്ള സ്ഥിതിഗതികൾ കണ്ടു മനസ്സിലാക്കാനായി സ്ഥലത്തെത്തി. ഞങ്ങൾ ദേവാലയത്തിൽ ലുത്തിനിയാ പ്രാർത്ഥന കഴിഞ്ഞു നിൽക്കുമ്പോൾ, പുതിയ വികാരിക്ക് മെത്രാപ്പോലീത്തായുടെ ഒരു സമ്മാനമെന്നവണ്ണം ഒരു ചെറിയ സൈസ് ലാറ്റിൻ മിസ്സാൽ ബുക്ക് (വി. കുർബാന തക്സാ) തന്നശേഷം എന്നോടായി പറകയായിരുന്നു, റമ്പാച്ചൻ ഇതു വായിച്ച് പഠിച്ചിട്ട് ഇതുപയോഗിച്ചു വേണം വി. കുർബാന ചൊല്ലാനെന്ന്. ഞാനത് തിരിച്ചും മറിച്ചും നോക്കിയശേഷം മറുപടിയായി പറഞ്ഞു. 'തിരുമേനി ഇത് എനിക്ക് പൊതിയാതേങ്ങായല്ല. മുമ്പും ലത്തീൻ കുർബാന ചൊല്ലിയിട്ടുണ്ട്. തമിഴ്നാട്ടിൽ ഡിൻഡിഗൽ സെമ്പട്ടിയിലെ ഒരു സെമ്മിൻഡാരുടെ വക കുടുംബ ദേവാലയത്തിൽ 9–10 മാസം ഞാൻ തത്തമ്മയുടെ കൊഞ്ഞണഭാഷയിൽ ലത്തീനിൽ ആരാധന നടത്തി. അതുകൊണ്ട് മതിയാക്കി. അത് 1949–ൽ ഞാൻ പട്ടമേറ്റ ഉടനെ തന്നെയായിരുന്നു. തിരുമേനി ക്ഷമിക്കണം. ഞാൻ പറയട്ടെ, രണ്ട് യജമാനന്മാരെ സേവിക്കരുതെന്ന് വി. വേദപുസ്തകത്തിൽ പറയുന്നുണ്ടല്ലോ. രണ്ടു വള്ളത്തിൽ കാലു ചവുട്ടുന്നത് വലിയ അപകടമല്ലേ.' തിരുമേനി കേട്ടു കേട്ടില്ലാ എന്ന മട്ടിൽ ദേവാലയത്തിൽ നിന്ന് സാവകാശം പടിയിറങ്ങി. കുറെ ദിവസങ്ങൾക്ക് ശേഷം തിരുമേനി മടങ്ങിപ്പോകുകയും ചെയ്തു.

## സിറിയൻ റൈറ്റ് ആരാധനയും ലാറ്റിൻ തീവ്രവാദികളുടെ എതിർപ്പും

ഞാനീ സമയം അത്രയും ദൈവമുമ്പാകെ പ്രാർത്ഥിക്കുകയായിരുന്നു. ഇതൊരു കുരിശു വഹിപ്പാണല്ലോ. ഞാനിനിയും ഈ തെറ്റ് ആവർത്തിക്കാൻ ഇടയാകരുതേ, എന്റെ ദൈവമേ..... പത്തീറ വച്ച് വി. കുർബാന ചൊല്ലുകയെന്നോ. നമ്മുടെ മലയാളി സഭാപിതാക്കന്മാർ മുമ്പ് ഒരു നൂറ്റാണ്ടിൽ കൂനൻകുരിശ് സത്യം നടത്തിയത് ഒരർത്ഥത്തിൽ പത്തീറയ്ക്ക് എതിരായിട്ടല്ലേ. വി. കുർബാനയിൽ ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ എത്രയെത്രയോ പ്രാവശ്യമാണ് ഞാൻ ചൊല്ലി ഏറ്റുപറഞ്ഞിരിക്കുന്നത്. അവിഭാജ്യമായ ഈ സംയോജനത്തിനുശേഷം അമ്മാനുവേൽ ഏകൻ മാത്രമാകുന്നു. രണ്ടു സ്വഭാവങ്ങളായി വിഭജിക്കപ്പെട്ടു കൂടാ. ഇപ്രകാരം

ഞങ്ങൾ വിശ്വസിച്ച് ഏറ്റുപറയുന്നുവെന്ന്.

എന്താണ് ചെയ്യേണ്ടതെന്ന് ഞാൻ ആലോചിക്കയായിരുന്നു. ഈ ജനത്തിന്റെ കന്നട ഭാഷയിൽ ഒട്ടും താമസിയാതെ തന്നെ നമ്മുടെ വി. കുർബാന തക്സായിലെ രണ്ടു ക്രമം എങ്കിലും തർജ്ജിമ ചെയ്തെടുപ്പിച്ച് വി. കുർബാന നടത്തണം. പക്ഷേ, തർജ്ജിമയ്ക്ക് എവിടെ പോകും? ഒരു വഴി തുറന്നു തരേണമേ. ഒരു സാഹചര്യം ഒരുക്കിത്തരേണമേ എന്ന് ആവർത്തിച്ച് പ്രാർത്ഥനയായി. താൻ പാതി ദൈവം പാതി എന്നു പറയുന്നപ്രകാരം ഞാൻ തർജ്ജിമയ്ക്കായി ആളിനെ അന്വേഷിച്ചുകൊണ്ടിരുന്നു. തേടിയവള്ളി കാലിൽ ചുറ്റി എന്നവണ്ണം തർജ്ജിമയ്ക്കായി ഒരു മലയാളി വൈദികനെ തന്നെ കണ്ടെത്തി. മർത്തോമ്മാ സഭയിലെ കാർവാർ മിഷനിൽപ്പെട്ട ഒരു പുരോഹിതൻ. ഞാൻ 200 കി. മി. അകലെ ആ വന്ദ്യ വൈദികന്റെ ഭവനത്തിലെത്തി. അവിടെ നാലഞ്ചു ദിവസം താമസിച്ച് രാവെളുക്കുവോളം സാഹിത്യ പ്രവർത്തനം നടത്തി തല്ക്കാലം ഒരു ക്രമം തർജ്ജിമ ചെയ്തെടുത്തു. കൂടാതെ മറ്റ് കൂദാശക്രമങ്ങൾ (പ്രത്യേകിച്ച് മാമോദീസാ പൂർണ്ണമായും) തൽക്കാലം ഭാഗികമായും തർജ്ജമ ചെയ്തെടുത്ത് സ്ഥലംവിട്ടു. മറ്റൊരു ക്രമം ബാംഗ്ലൂർ നിന്ന് ഒരു കന്നട മലയാളി പുരോഹിതൻ - ഫാ. മാണിയും തർജ്ജമ ചെയ്തു തന്ന് സഹായിച്ചു. ഇതെല്ലാം ട്രാൻസ്ലിറ്ററേഷൻ വഴിയായിരുന്നു. അതായത് കന്നട ഭാഷ (വാക്കുകൾ) മലയാളം ലിപികളിൽ. മുമ്പ് മലയാളത്തിൽ നടത്തിക്കൊണ്ടിരുന്ന എന്റെ വി. കുർബാന ഇപ്പോൾ മുതൽ തനി കന്നട ഭാഷയിലായി. കന്നട അവിടുത്തെ സ്റ്റേറ്റിന്റെ ഭാഷയാണ്.

വി. ആരാധനയും മറ്റും അവരുടെ നാട്ടുഭാഷയിൽ കിട്ടിത്തുടങ്ങിയപ്പോൾ സഭാംഗങ്ങൾക്ക് വളരെ തൃപ്തിയും സന്തോഷവുമായി. എങ്കിലും തനി സിറിയൻ റൈറ്റിലാണെന്നുള്ളത് അവിടുത്തെ ലാറ്റിൻ തീവ്രവാദികളെ ചൊടിപ്പിക്കുകയും അവരുടെ ഇടയിൽ കോളിളക്കം സൃഷ്ടിക്കുകയും ചെയ്തു. അതിന്റെ പേരിൽ വികാരിക്കെതിരായി അവർ മെത്രാപ്പോലീത്തായുടെ പേർക്ക് മദ്രാസിലേക്ക് എക്സ്പ്രസ്സ് ടെലഗ്രാം അയച്ചു. If this Ramban continues here, there will be bloodshed. Call him back forthwith. ഇതായിരുന്നു ടെലഗ്രാം. സിറിയൻ റൈറ്റിൽ പിടിച്ചുനിൽക്കണമെന്ന ആശയം അദ്ദേഹത്തിനും താല്പര്യമായി തുടങ്ങിയതിനാൽ ഈ ടെലഗ്രാമിന് അദ്ദേഹം വലിയ പ്രാധാന്യം കൊടുത്തില്ല. പുറകാലെ എന്റെ പേർക്കയയ്ക്കുകയും ചെയ്തു.

## തീവ്രവാദികൾ ഒന്നടങ്കം സിറിയൻ റൈറ്റിലേക്ക്

കാലം കടന്നു. ബ്രഹ്മവാറിലെ തലപ്പള്ളിയായ സെന്റ് മേരീസ് ദേവാലയം ഒരു കത്രീഡൽ ആയി ഉയർത്തുന്നതിന് ഇടവക മെത്രാപ്പോലീ

ത്തായെ ഉത്സാഹിപ്പിച്ച് അന്നത്തെ പ. കാതോലിക്കാബാവാ ആയ ബസേലിയോസ് മാത്യൂസ് പ്രഥമനിൽ നിന്ന് അനുമതി വാങ്ങി. മെത്രാപ്പോലീത്താ സ്ഥലത്ത് എത്തിയപ്പോൾ ആ വിവരം ദേവാലയത്തിൽ പൊതുവായി പ്രഖ്യാപിക്കുകയും അതിൽ ജനങ്ങൾ സന്തോഷം പ്രകടിപ്പിക്കുകയും ചെയ്തു.

ഇപ്പോൾ കന്നട ഭാഷ തർജ്ജിമ ക്രമശ്ശ: അവരുടെ മാതൃഭാഷയായ കൊങ്കണിയിലേക്കും വ്യാപിച്ചു. ഇത് വി. കുർബാന തക്സായെന്നു മാത്രമല്ല ജനങ്ങൾക്ക് ആവശ്യമായ എല്ലാ ആരാധനക്രമങ്ങളും ആണ്ടു തക്സായിലെ പെരുന്നാൾക്രമങ്ങളും കൂടിയുള്ള ഒരു തർജ്ജിമയാണ്. ഇക്കാര്യത്തിൽ എന്റെ സഹപുരോഹിതന്മാർ നാലു പേരും താല്പര്യപൂർവ്വം വളരെ ഉത്സാഹിച്ചുവെന്നത് വളരെ ചാരിതാർത്ഥ്യജനകമാണ്. അന്നത്തെ ആ ഇടവക, ആ ഇടവകജനങ്ങൾ തന്നെ ഇപ്പോൾ സന്തോഷപൂർവ്വം പറയുന്നു, ഇന്നു ഞങ്ങളുടെ മാതൃഭാഷയായ കൊങ്കണിയിലും ദേശീയഭാഷയായ കന്നടയിലും (കന്നട ഭാഷയിലാണ് ഈ ജനം ചെറുപ്പം മുതലേ തന്നെ സ്കൂളുകളിൽ പഠനം നടത്തുന്നതും വീടു വിട്ടു വെളിയിൽ ഇറങ്ങിയാൽ സംസാരിക്കുന്നതും) പള്ളി ആരാധനയും മറ്റു കൂദാശകളും ലഭിക്കുന്നു. ഞങ്ങൾ സർവ്വവും അർത്ഥം മനസ്സിലാക്കിക്കൊണ്ടു തന്നെ അതിൽ സംബന്ധിച്ച് പങ്കെടുക്കുകയും അതിൽ ലയിച്ചുചേരുകയും ചെയ്യുന്നുവെന്നത് വിസ്മയാവഹവും സന്തോഷകരവും ആനന്ദപ്രദവുമാണ്.

എങ്കിലും ലത്തീൻ റൈറ്റിൽ മുങ്ങിക്കുളിച്ചുനിൽക്കുന്ന തീവ്രവാദിയായ ഒരു മാന്യൻ എന്നോട് ഈ അവസരത്തിൽ പോലും കൂസലെന്യേ ശകാരപൂർവ്വം പറയുകയായിരുന്നു. I will cut your throat എന്ന്. മുമ്പ് മെത്രാപ്പോലീത്തായുടെ പേർക്ക് ടെലഗ്രാം അയച്ച കൂട്ടത്തിൽപ്പെട്ട ഒരു വ്യക്തിയുടെ മകനായിരുന്നു ഇദ്ദേഹം.

വർഷങ്ങൾ പിന്നെയും കടന്നു. ഇപ്പോൾ ബ്രഹ്മവാർ ഗ്രൂപ്പിൽപ്പെട്ട എല്ലാ ദേവാലയങ്ങളിലെയും വൈദികരും നൂറു ശതമാനം ഭക്തജനങ്ങളും ഓർത്തഡോക്സ് സിറിയൻ റൈറ്റിൽ നിൽക്കുന്നവരും അതിനുവേണ്ടി പോരാടുന്നവരുമാണ്. സഹപട്ടക്കാരിൽ രണ്ടു പേർ ആ ഇടവകയിൽ പെട്ടവരും, കോട്ടയത്തെ നമ്മുടെ തിയോളജിക്കൽ സെമിനാരിയിൽ പഠിച്ച് പട്ടമേറ്റവരുമാണ്.

**പാത്രിയർക്കീസ് പക്ഷക്കാരും ഓർത്തഡോക്സ് സഭയിലേക്ക്**

1980-നു മുമ്പ് പാത്രിയർക്കീസ് കക്ഷിക്കാരുമായുള്ള പോരാട്ടത്തിൽ ബ്രഹ്മവാറിലെ കത്തീഡ്രൽ പോലീസ് അധികാരികൾ ഇടപെട്ട് രണ്ട് പ്രാവശ്യം പൂട്ടിക്കുകയും അങ്ങനെ മാസങ്ങളോളം ആരാധന നട

ത്താതെ അടച്ചുപൂട്ടി ഇടുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇക്കഴിഞ്ഞ രണ്ടര ദശവർഷങ്ങളായി അങ്ങനെ ഒരു സംഭവം അവിടെ കേട്ടുകേൾവി പോലുമില്ല. മാത്രവുമല്ല, കത്തീഡ്രലിനു സമീപം റോഡിനു എതിർവശത്തായി പാത്രിയർക്കീസ് കക്ഷിക്കാർക്കുള്ള ചെറു ദേവാലയത്തിൽ സംബന്ധിച്ച് ആരാധന നടത്തിക്കൊണ്ടിരുന്ന കൊങ്കണി കുടുംബക്കാർ ഒന്നടങ്കം അവരുടെ മാതൃ ദേവാലയമായ സെന്റ് മേരീസ് കത്തീഡ്രലിലേക്ക് തിരികെ പോന്നു. അവർക്ക് പാർട്ടിയല്ല പ്രധാനം. സിറിയൻ റൈറ്റിലുള്ള ആരാധന മാത്രമേ അവർ കാര്യമാക്കുന്നുള്ളൂ. തലപ്പള്ളിയായ കത്തീഡ്രലിൽ നിന്ന് ഇപ്പോൾ സർവ്വവും സിറിയൻ റൈറ്റിൽ തന്നെ കിട്ടുന്നുവെന്നതാണ് കാരണം. പള്ളി ആരാധനയ്ക്ക് മുൻഗണന കൊടുക്കുന്നവരാണ് അവിടെയുള്ള കൊങ്കണി സഭാവിശ്വാസികൾ.

തനി പാത്രിയർക്കീസ് പക്ഷമായിരുന്ന ആ ഗ്രൂപ്പിൽപ്പെട്ട മറ്റൊരു പള്ളിക്കാരായ ശാസ്ഥാൻ ചർച്ച് പൂർണ്ണമായും ഓർത്തഡോക്സ് പക്ഷത്താവുകയും അവരുടെ ദേവാലയത്തിന്റെ പ്ലാറ്റിനം ജൂബിലി മുൻ മദ്രാസ് ഭദ്രാസന മെത്രാപ്പോലീത്തായായ ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയെ വരുത്തി അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ആഘോഷിക്കുകയും ചെയ്തു. അവരുടെ കൂട്ടത്തിൽപെട്ട ഒരു യുവാവിനെ ഇപ്പോൾ ദൈവശാസ്ത്ര പഠനത്തിനായി നമ്മുടെ സഭയുടെ നാഗ്പൂർ സെന്റ് തോമസ് സെമിനാരിയിലേക്ക് മെത്രാപ്പോലീത്താ അയച്ചിരിക്കുകയുമാണ്.

### ഇപ്പോഴത്തെ അവസ്ഥ

ബ്രഹ്മവാർ ഗ്രൂപ്പിൽ ഇപ്പോൾ ചെറുതും വലുതുമായി അഞ്ച് ഇടവക പള്ളികളും, ഒരു ചാപ്പലും ഒരു അരപ്പള്ളി ഒരു ഇടവകക്കാരന്റെ വീട്ടുവകയുമാണ് ഉള്ളത്. ഇടവകകളുടെ ആത്മീയാന്വേഷണത്തിനായും ആത്മീയ കർമ്മാനുഷ്ഠാനങ്ങൾക്കുമായി അഞ്ച് പുരോഹിതന്മാരുണ്ട്. മുമ്പ് 250-300 പേർ മാത്രം ആരാധനയിൽ ഞായറാഴ്ചതോറും സംബന്ധിച്ചിരുന്ന സ്ഥാനത്ത് ഇപ്പോൾ ശരാശരി 450-500 പേരാണ് കത്തീഡ്രലിൽ മാത്രമായി സംബന്ധിക്കുന്നത്. വികാരി ജനറാൾ മലയാളി, രണ്ട് പേര് അവിടെ നിന്നുമുള്ള കൊങ്കണികൾ, മറ്റുരണ്ടു പുരോഹിതന്മാർ മലയാളികൾ. 120-ൽ പരം വർഷത്തെ പഴക്കം ഈ കത്തീഡ്രലിനുണ്ട്. 2 വർഷം പിന്നിട്ട് 1992-93-ൽ ഇതിന്റെ ശതവർഷാഘോഷം അന്നത്തെ നിയുക്ത കാതോലിക്കാ ബസേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിൽ നടത്തി.

### ഉപസംഹാരം

ഇങ്ങനെ വെല്ലുവിളികൾ വകവെയ്ക്കാതെയും പ്രതിബന്ധങ്ങൾ

തരണം ചെയ്തും, എതിർപ്പുകളും, പ്രയാസങ്ങളും സഹിച്ചും ക്ഷമിച്ചും സെന്റ് പോൾ പറയുംപ്രകാരം നല്ല പോർ പൊരുത് വിശ്വാസം കാത്ത് സൂക്ഷിച്ച് ഒരു ഓർത്തഡോക്സ് സഭയെ ബ്രഹ്മവാറിൽ മാത്രമല്ല കർണ്ണാടകത്തിലെ ദക്ഷിണ കാനറാ, ഉത്തര കാനറാ, ഉഡുപ്പി ഡിസ്ട്രിക്റ്റുകളിൽ കെട്ടിപ്പണിതു. ഓർത്തഡോക്സ് സഭയുടെ ആരാധനയിൽക്കൂടെ ദൈവനാമം അവിടെ ഉച്ചൈസ്തരം ഘോഷിക്കപ്പെടട്ടെ. ഒരു വൻ കോട്ടയായ ലത്തീൻ റൈറ്റിലേക്കും, മറ്റൊരു എതിർശക്തിയായ പാത്രിയർക്കീസ് പക്ഷത്തേക്കും ലയിച്ചുചേരാമായിരുന്ന നാല് ഇടവകളിലുമായുള്ള 850-900 കുടുംബക്കാരാണ്, ഞങ്ങളുടെ ഗോവാക്കാരനായ അൽവാറീസ് ജൂലിയോസ് മെത്രാച്ചൻ കാണിച്ചുതന്ന മാതൃകയെ ഞങ്ങൾ പ്രശംസിച്ചുകൊണ്ട് താല്പര്യപൂർവ്വം പിൻപറ്റുന്നുവെന്ന് ഇന്ന് ഉദ്ഘോഷിക്കുന്നത് (5 വർഷം മുമ്പുള്ള കണക്കാണിത്. ഇതിൽ കൂടുതൽ കുടുംബങ്ങൾ ഇപ്പോഴുണ്ട്).

ബ്രഹ്മവാർ സഭയെ ഒരു മിഷൻ എന്നോ മിഷൻ സഭയെന്നോ പറയുന്നത് ശരിയല്ല. മിഷൻ എന്ന വാക്ക് കേൾക്കുന്നതു തന്നെ അവർക്ക് ചതുർത്ഥിയാണ്. നമ്മുടെ സഭയുടെ മിഷൻ പ്രവർത്തനം കൊണ്ടുണ്ടായതല്ല ബ്രഹ്മവാർ പള്ളികൾ. റോമൻ കത്തോലിക്കാ വിശ്വാസത്തിൽ നിന്ന് അൽവാറീസ് ജൂലിയോസ് മെത്രാച്ചൻ ഇവരുടെ പൂർവ്വികരെ ഓർത്തഡോക്സ് എന്ന കലർപ്പില്ലാത്ത വിശ്വാസം പഠിപ്പിച്ചു തിരിച്ചു കൊണ്ടുവന്നതാണ്. നേരത്തേ തന്നെ അവർ ക്രിസ്ത്യാനികളാണ്. ബ്രഹ്മവാർ മിഷൻ സഭ എന്നല്ല, ബ്രഹ്മവാർ സഭ (മിഷൻ എന്ന വാക്ക് വേണ്ട) എന്നാണ് പറയേണ്ടത്. ഭാരതത്തിലെ കത്തോലിക്കാ സഭയ്ക്ക് പോപ്പിന്റെ പ്രതിനിധിയായി നൂൺഷ്യോ എന്ന സ്ഥാനപ്പേരിൽ ഒരു വൈദിക ഉദ്യോഗസ്ഥൻ ന്യൂഡൽഹിയിൽ ഉള്ളതുപോലെ കേരളത്തിലെ പ. കാതോലിക്കാ ബാവായുടെ ഒരു മലയാളി പ്രതിനിധി എപ്പോഴും ബ്രഹ്മവാറിൽ ഉണ്ടായിരിക്കേണ്ടതാണ്.

# FR. NARONAH

‘‘Every calling is great when greatly pursued it’’, says Oliver Wendell Holmes.

Fr. Salvador Noronah had had a great calling from the almighty gracious God through the late Arch Bishop His Grace Alvaris Mar Julios. And as Mr. O. W. Holmes’ quotation says, Fr. Noronah pursued it for the glory of God.

I am immensely pleased to know that the Brahmavar Cathedral is publishing a book to honour the good name of Fr. Noronah, who was the pioneer priest in the field of proclaiming the Orthodox faith to the christians in Brahmavar, Sastan, Kolalagiri, Khandalur and near-by places.

The life and teachings of late Metropolitan had influenced Fr. Noronah very much; and this impact was greatly felt by him when his Guru Fr. Alvaris become a Bishop. Following the foot-prints of his well-learned guru, Fr. Noronah also embraced the Orthodox Syrian faith. True to the fact it became his conviction that the time-honoured faith and teachings of the St. Thomas Orthodox Syrian Church existing in South India, Kerala, for the last 1900 odd years is nearer, nay nearest to the teachings of the apostles brought over to S. India through St. Thomas the apostle. At this time late Fr. P. G. Koshy from Thumpamon was the Vicar General there at Brahmavar Church; and Fr. Noronah was assistant to him. It was at this time the school was started there.

Let me say that Fr. Noronah was a ‘‘Saint in the making’’ and his precious venerable name still exists in the minds of many a people there in Brahmavar and Sastan even after the lapse of the four or five decades. His good name is imprinted in the minds of the elders of the families. There may be sufficient reasons for that.

The foremost and the outstanding among these reasons is the fact that he did medical and medicinal services to the needy people irrespective of caste or creed freely. Although not a professional man in medicines, yet out of the training he got already in Goa, he rendered medical services to the poor; and whatever he did in this field and to whom-so-ever he gave, proved miraculously effective. And in its background there was his ardent prayerful trust in God. Thus he earned a good name and popularity among his parish people and the local public. He was a man of prayer also. This prayerful life and the medicinal effects got through his hands made him ‘‘a saint in the making’’ in the minds of many people.

In his historical writings, he did not leave space without challenging the

Latin Roman faith but with due respect only.

The first Orthodox Church was built and erected at Brahmavar mostly through his financial helps. And the poor and the needy were too rendered help by him.

Ever since this church has become his abode and habitat, it has also become a place of prayer, pilgrimage and historic importance. Intercessory prayers through the mediation of St. Mary the patron saint of the church, bring relief and comfort to the faithfuls in many a way.

He was brought over to Brahmavar by his veteran guru Arch Bishop Alvaris Mar Julios from Goa; and he served there in the church along with Fr. Koshy, a Malayalee priest sent over there by the church, the High Command at Kottayam; the vicar and the first priest being Fr. Noronah.

He was called forth by the almighty God for this holy service and Fr. Noronah greatly pursued it till he breathed his last. Through prayers to him and his mediation, let God give our people at Brahmavar, Sastan and elsewhere good health, peace of mind, happiness and prosperity.

Although late now, it is all the more good that a book is got printed and released in his name at this eleventh hour even. Nothing is late when and if we give life and liveliness to it. I wish every success to the proposed book and appreciate & give thanks in advance to the priests and laymen who came forward with this idea.



**ഫാ. ഡോ.**
**എൻ. ജെ.**
**തോമസ് റമ്പാൻ**